# ദൈവമഹത്വം വർണ്ണിക്കുന്ന കുളമുടി ആശ്രമത്തിൽ നിന്ന്



ശാന്തിരാവിൽ
ഗീവർഗീസ് റമ്പാൻ

# 1

# ബാല്യകാലം

ഈസ്റ്റ് കല്ലടയിലെ വൈദിക പാരമ്പര്യമുള്ള ശാന്തിരാവിൽ ഇട്ടിച്ചെറിയ ഗീവറുഗീസ് – സാറാമ്മ ദമ്പതികളുടെ നാലു മക്കളിൽ മൂന്നാമനായി 1927 ഫെബ്രുവരി 24–നു (കൊല്ലവർഷം 1100 കുംഭം 12) ഗീവറുഗീസ് എന്ന ബാലൻ ഭൂജാതനായപ്പോൾ ഈ ശിശു ഒരു സമുന്നത സന്യാസിവര്യനായിത്തീരുമെന്ന് ആരുംതന്നെ സ്വപ്നേപി ചിന്തിച്ചിരുന്നില്ല. ഒരു സാധാരണ കുടുംബത്തിൽ ജനിക്കുന്ന കുട്ടിയെപ്പറ്റി ഉന്നതമായ പ്രതീക്ഷകൾ ഒന്നും ഏഴെട്ടു ദശാബ്ദങ്ങൾക്കു മുമ്പ് ആരുംതന്നെ വച്ചു പുലർത്തുകയും പതിവില്ലായിരുന്നു. ഒരുപക്ഷേ വളർന്ന് ഒരു സാധാരണ മനുഷ്യജീവിതം നയിക്കുമെന്നുള്ള ചിന്ത മാതാപിതാക്കളെ ഭരിച്ചിരുന്നിരിക്കാം. ഇന്നത്തെപ്പോലെ കുട്ടികളുടെ ഭാവിയെപ്പറ്റി അമിതമായ കരുതലോ ഉൽകണ്ഠയോ ധനസമ്പാദന വ്യഗ്രതയോ പലർക്കും ഇല്ലാതിരുന്ന ഒരു സുവർണ്ണ കാലഘട്ടം. ഭൗതികചിന്തകൾ വളർന്നിട്ടില്ല. മതവിശ്വാസികൾ ആത്മാവിൽ വളർന്നു ബലപ്പെട്ടുകൊണ്ടിരിക്കും.

എന്റെ വീടിനു ശാന്തിരാവിൽ എന്ന പേരു ലഭിച്ചത് എന്റെ പിതാമഹന്മാർ ശാന്തിക്കാരായിരുന്നതിനാലാണ്. അന്നവർ കുടുംബത്തിൽ ശാന്തികർമ്മം കഴിച്ചുവന്നു. കുടുംബം ശാന്തിത്തറ ആയതുകൊണ്ട് ശാന്തിരാവിൽ എന്നു പേരായി. വീട്ടിൽ കാഴ്ചവസ്തുക്കളായി പൊന്നിൻ ചേന, പൊന്നിൻ കുഴവി മുതലായവ ഉണ്ടായിരുന്നു. പിൻഗാമികളുടെ കാലത്ത് കുടുംബം ശോഷിച്ച് വന്നപ്പോൾ അവർ ഇതെല്ലാം വിറ്റ് ഉപജീവനം നടത്തി.

വർഷകാലമായാൽ കല്ലട പ്രദേശം പുതു വെള്ളത്താൽ ചുറ്റപ്പെടും. വള്ളമില്ലാതെ സഞ്ചരിക്കാൻ സാധിക്കാത്ത സ്ഥിതി. കല്ലട വെള്ളം കയറുന്ന സ്ഥലം ആയതുകൊണ്ട് ആ സ്ഥലം വിറ്റ് പിന്നീട് കൈതക്കോട്ടെന്ന സ്ഥലത്തു വന്ന് താമസമായി. എന്റെ വീട്ടിൽ തെക്കേതും വടക്കേതും എന്നിങ്ങനെ രണ്ട് കെട്ടിടങ്ങൾ ഉണ്ട്. തെക്കെ കെട്ടിടം കല്ലട നിന്നു സ്ഥലം വിറ്റു പോരുമ്പോൾ പാരമ്പര്യമുള്ള കെട്ടിടം കൂടി പൊളിച്ച് കൈതക്കോട്ട് എന്ന സ്ഥലത്ത് വെച്ചതാണ്. ആ വീട്ടിൽ അപ്പച്ചന്റെ കാലത്ത് സന്ധ്യക്ക് നിലവിളക്കും മെഴുകുതിരിയും കത്തിച്ചു കൊണ്ടിരുന്നു. സ്ഥലസൗകര്യം ഇല്ലാത്തതിനാൽ വടക്കുവശത്ത് ഒരു കെട്ടിടം കൂടി പണിതു. പാരമ്പര്യമുള്ള കെട്ടിടത്തിൽ അന്ന് സ്ത്രീകളാരും ഉറങ്ങിയിരുന്നില്ല. പുരുഷന്മാർക്കു മാത്രമേ അന്നവിടെ പ്രവേശനം ഉണ്ടായിരുന്നുള്ളു.

എന്റെ ബാല്യകാലത്ത് കുടുംബം സാമ്പത്തിക പരാധീനതയിൽ ആയി. തന്നിമിത്തം ഉന്നത വിദ്യാഭ്യാസം നേടുവാൻ കഴിഞ്ഞില്ല. എനിക്കു ഏഴു വയസ്സുള്ളപ്പോൾ മൂത്ത സഹോദരി എന്റെ കൈയിൽ പിടിച്ചുകൊണ്ട് പുഞ്ചപ്പാടത്ത് പുഞ്ചക്കൃഷി ചെയ്യുവാൻ വെട്ടിപ്പൊക്കിയിരിക്കുന്ന വരമ്പത്തുകൂടി ഒരിക്കൽ പോയി. മറുവശത്ത് കായലുപോലുള്ള സ്ഥലമായിരുന്നു. പടിഞ്ഞാറെ കല്ലട പള്ളിയിൽ കബറടങ്ങിയിരിക്കുന്ന വലിയ ഒരു പുണ്യവാൻ – യറുശലേമിൽ നിന്നു കേരളത്തിലേക്കു വന്ന അന്ത്രയോസ് ബാവാ എന്നു വിളിക്കുന്ന പരിശുദ്ധൻ – അതായത് കല്ലട വല്യപ്പൂപ്പൻ എന്ന് എല്ലാവരും വിളിക്കുന്ന ആ പുണ്യവാന്റെ പെരുന്നാളിനു കൂടാനായിരുന്നു ഞങ്ങൾ പോയത്. അങ്ങനെ പോകുമ്പോൾ പച്ചവരയുള്ള ഒരു വലിയ തവള വരമ്പിൽ നിന്ന് വെള്ളത്തിലേക്ക് ചാടി. ചെറിയ കുട്ടിയായിരുന്ന ഞാൻ പേടിച്ചു. എനിക്കു വലിയ അസ്വസ്ഥതകൾ ഉണ്ടായി. തലവേദന, നടുവേദന, കൈകാലുകൾ കൊത്തി ഒടിക്കുന്നതുപോലുള്ള വേദന, ശരീരത്തിൽ വലിയ ചൂട് മുതലായവ അനുഭവപ്പെട്ടു. ഒരുവിധത്തിൽ ഈസ്റ്റ് കല്ലടയിൽ എന്റെ മാവിയുടെ അടുത്ത് എത്തി. മലയാളമാസം കുംഭം 18, 19 തീയതികളിൽ ആണ് പെരുന്നാൾ. ഈസ്റ്റ് കല്ലട ചന്തമൈതാനത്ത് ചെന്നശേഷം അവിടെ നിന്നാണ് റാസ പുറപ്പെടുന്നത്. പക്ഷേ, എനിക്കു തീരെ സുഖമില്ലാതിരുന്നതിനാൽ അത്താഴം കഴിക്കാനോ റാസ കാണാനോ സാധിച്ചില്ല. എന്റെ സഹോദരി കരഞ്ഞുകൊണ്ട് രാവിലെ കടത്ത് കടന്നു എന്നെ പള്ളിയിൽ എത്തിച്ചു. അന്നത്തെ വികാരി അച്ചൻ എന്റെ കുടുംബത്തിൽപ്പെട്ട ശാന്ത്രായിൽ വല്യച്ചനായിരുന്നു. എന്നെ അച്ചന്റെ അടുക്കൽ കൊണ്ടുപോയി പ്രാർത്ഥിപ്പിച്ചു. സൗഖ്യം ലഭിച്ചില്ല. തിരിച്ചു പോന്നു. അന്നു നാട്ടിലെല്ലാം വസൂരി പടർന്നു പിടിച്ചിരുന്നു. പലരും മരിച്ചു. വസൂരി വന്ന് സൗഖ്യം പ്രാപിച്ച സമീപത്തെ ഒരു പുലയനെ കണ്ടു വിവരം അന്വേഷിച്ചു. എന്റെ അസുഖത്തെക്കുറിച്ചു പറഞ്ഞു. അസ്വസ്ഥതകൾ എല്ലാം കേട്ടിട്ട് വസൂരിയുടെ ലക്ഷണമാണെന്നത്രെ പുലയൻ പറഞ്ഞത്. ഇത് പേടികൊണ്ടുണ്ടായതാണെന്നു തോന്നുന്നതായി എന്റെ അപ്പച്ചൻ അഭിപ്രായപ്പെട്ടു. ചിറവരമ്പിൽ കൂടി പോകവേ ഒരു തവള വെള്ളത്തിലേക്ക് ചാടിയപ്പോൾ ഭയപ്പെട്ടു എന്നു എന്റെ സഹോദരി പറഞ്ഞു. ഇങ്ങനെയിരിക്കെ എന്റെ വീടിനു സമീപം കുലീനത്വമുള്ള ഒരു നായർ കുടുംബത്തിലെ ലക്ഷണം നോക്കിപ്പറയുന്ന ഒരപ്പൂ

പ്പനെ സമീപിച്ചു. എന്റെ അമ്മച്ചി എന്നെ തോളിലേന്തിയാണ് അവിടെ എത്തിച്ചത്. അപ്പൂപ്പൻ ലക്ഷണം മനസ്സിലാക്കിയിട്ട് "കൊച്ചൻ പേടിച്ചതാണെന്നും വസൂരി അല്ലെന്നും, നിങ്ങളാരും ഭയപ്പെടേണ്ട എന്നും" പറഞ്ഞ് ഞങ്ങളെ ആശ്വസിപ്പിച്ചു തിരിച്ചയച്ചു.

ഭക്തനായ എന്റെ അപ്പച്ചൻ കൃഷിക്കാരനും കഠിനാദ്ധ്വാനിയും നോമ്പുകളെല്ലാം നിഷ്ഠയോടും ചിട്ടയോടും കൂടി നോക്കുന്ന ആളും ആയിരുന്നു. എന്റെ അമ്മച്ചിയെ രാത്രി എട്ടു മണിക്ക് പാരമ്പര്യമുള്ള കെട്ടിടത്തിൽ വരുത്തി അവിടെവച്ച് തലയിൽ കൈവച്ച് പ്രാർത്ഥിച്ചു. എന്റെ കുടുംബത്തിൽപ്പെട്ടവരെല്ലാം ആ സമയത്ത് അവിടെയുണ്ടായിരുന്നു. അമ്മച്ചി വി. ഗീവർഗീസ് സഹദായുടെ ശക്തി ആവാഹിച്ച് സംസാരിക്കാൻ തുടങ്ങി. "നിങ്ങൾ എന്നെ മുട്ടിപ്പായി വിളിച്ചിരുന്നതുകൊണ്ടാണ് ഈ പാവപ്പെട്ട സ്ത്രീയിൽ എന്റെ ശക്തി കടന്നത്. ഈ കുട്ടിയുടെ ദേഹത്ത് കൂടിയത് ഒരു പാൽ കച്ചവടക്കാരൻ ചെട്ടിയാണ്. എരുമപ്പാൽ വാങ്ങിക്കൊണ്ട് ഒരു ചെറുവള്ളത്തിൽ പോകവേ പടക് മുങ്ങി മരിച്ചവനാണ്. എന്നെ രക്ഷിക്കണമെ, എന്നെ ഉപദ്രവിക്കരുതെ, ഞാൻ പൊയ്ക്കൊള്ളാം." രണ്ടു വാക്കു കൂടി സംസാരിച്ചു. "ഈ കുട്ടി ദൈവത്തിന്റെ മകനാണ്. വെളിച്ചമുള്ളവനാണ്." ഇത്രയും സംസാരിച്ചിട്ട് മുറിയിൽ നിന്ന് വെളിയിലേക്കിറങ്ങി പത്തു വാഴപ്പാടകലത്തിൽ പോയി അഞ്ചു മിനിട്ട് നേരം നിന്നു. എന്റെ ജ്യേഷ്ഠൻ ചെന്ന് അമ്മച്ചിയെ വിളിച്ചുകൊണ്ടു വന്നു. എനിക്ക് പരിപൂർണ്ണ സൗഖ്യം കിട്ടി. ഈ ആത്മിക നിലവാരത്തിലുള്ള ഒരു കുടുംബമായിരുന്നു എന്റേത്.

കുടുംബത്തിന്റെ സാമ്പത്തികനില മോശമായിരുന്നതിനാൽ പ്രൈമറി വിദ്യാഭ്യാസത്തെ തുടർന്ന് വീട്ടിൽ കഴിഞ്ഞുകൂടേണ്ടി വന്നു. ബാല്യകാലത്ത് ആരും കാണാത്ത സ്ഥലത്ത് ഒറ്റയ്ക്ക് പോയിരുന്ന് എന്റെ കൊച്ചു കൊച്ചു പാപങ്ങളെക്കുറിച്ച് പൊട്ടിക്കരഞ്ഞ് പ്രാർത്ഥിച്ചുവന്നു. അങ്ങനെയിരിക്കെ കുണ്ടറ സെറാമിക് ക്ലേ ഫാക്ടറിയിൽ എനിക്ക് ജോലി കിട്ടി. അവിടെ ലയത്തിൽ സോസർ, പ്ലെയിറ്റ് മുതലായവ ഉണ്ടാക്കുന്ന ജോലി ആയിരുന്നു. പീസ് വർക്കായിരുന്നു. എന്നു പറഞ്ഞാൽ സാധനങ്ങൾ ഭംഗിയായി ഉണ്ടാക്കുന്നതനുസരിച്ചായിരുന്നു ശമ്പളം. അക്കാലത്ത് പ്രതിമാസം 75 രൂപാ കിട്ടുമായിരുന്നു. ഈ വരുമാനം മൂലം വീട്ടിലെ പ്രയാസങ്ങൾ കുറെയൊക്കെ മാറി. ഉച്ചയ്ക്ക് ഒരു മണിക്കൂർ വിശ്രമം. ആ സമയം ലയത്തിന്റെ അടിയിൽ കയറിയിരുന്ന് ഉച്ചനമസ്ക്കാരം നടത്തുക പതിവായിരുന്നു. കൂട്ടുകാർ എന്റെ പ്രാർത്ഥനയ്ക്ക് ശല്യം ചെയ്തിരുന്നു. കുറച്ചുനാൾ കഴിഞ്ഞപ്പോൾ ശല്യം കുറഞ്ഞു. അങ്ങനെ ഏഴു വർഷം ജോലി നോക്കി. പതിനെട്ടു വയസ്സായപ്പോൾ മാതാപിതാക്കൾ എന്നെ വിവാഹജീവിതത്തിനു പ്രേരിപ്പിച്ചു. ഞാൻ വിവാഹം ചെയ്യുന്നില്ലെന്ന് മറുപടി പറഞ്ഞു. എന്റെ മനസ്സു മാറ്റാൻ ബഹുമാനപ്പെട്ട അച്ചന്മാരെക്കൊണ്ടും, സ്വന്തക്കാരെക്കൊണ്ടും ഒക്കെ പറയിച്ചു. ഞാൻ സമ്മതിച്ചില്ല. അവരെല്ലാം പറഞ്ഞു "അവനു പ്രായമാകുമ്പോൾ വിവാഹം ചെയ്തുകൊള്ളും. ഇപ്പോൾ നിർബന്ധിക്കേണ്ട." എനിക്ക് 22 വയസ്സായപ്പോൾ വിവാഹം ചെയ്യുവാൻ വീണ്ടും നിർബന്ധിച്ചു. ഞാൻ കർശനമായി പറഞ്ഞു, വിവാഹം ചെയ്യുന്നില്ലെന്നും എങ്ങോട്ടെങ്കിലും പോകുമെന്നും. അന്ന് ഞാൻ പോയാൽ വീട് പട്ടിണിയാകും. അപ്പോൾ അപ്പച്ചൻ കേണു പറഞ്ഞു. "മോൻ എങ്ങും പോകണ്ട. മോന് ഞാൻ ഒരു ചെറിയ ആശ്രമക്കെട്ടിടം പണിയിച്ചുതരാം, അവിടെയിരുന്ന് പ്രാർത്ഥിക്കുകയും, ധ്യാനിക്കുകയും ഒക്കെ ചെയ്യാം." ഞാൻ അതിനു സമ്മതിച്ചു. അങ്ങനെ ഒരാൾക്കിരുന്ന് പ്രാർത്ഥിക്കത്തക്കവിധം ഒരു കെട്ടിടം അപ്പച്ചൻ പണിയിച്ചു തന്നു. പക്ഷേ, അതിന്റെ ഏറവെപ്പിനു ആശാരി ലക്ഷണം നോക്കിയപ്പോൾ ഈ കൊച്ചൻ ഈ കെട്ടിടത്തിൽ താമസിക്കയില്ലെന്നു കണ്ടു. കുണ്ടറ എം. ജി. ഡി. ഹൈസ്കൂളിനോട് ചേർന്നുള്ള പള്ളിയുടെ മദ്ബഹായിൽ ഞാൻ കയറി ശുശ്രൂഷിക്കുമായിരുന്നു. പെസഹായ്ക്ക് ഭക്ഷണം കഴിച്ചാൽ പിന്നെ ഉയിർപ്പ് ഞായറാഴ്ച കഴിഞ്ഞാണ് കാപ്പി കുടിക്കുന്നത്.

# 2

# പത്തനാപുരം താബോർ ദയറായിൽ

എന്റെ ജീവിതരീതി മനസ്സിലാക്കിയ കൊച്ചിക്കാരൻ എം. എം. യാക്കോബ് അച്ചന്റെ (എം. ജി. ഡി. ഹൈസ്കൂൾ ഹെഡ്മാസ്റ്റർ. പിന്നീട് യാക്കോബ് മാർ പോളിക്കർപ്പോസ് തിരുമേനി) നിർദ്ദേശപ്രകാരം പത്തനാപുരം മൗണ്ട് താബോർ ദയറായിൽ ഇരുപത്തിരണ്ടാമത്തെ വയസ്സിൽ ചേർന്നു. അന്ന് ദയറായിൽ അരപ്പട്ടിണിയും, പരിവട്ടവുമായിരുന്നു. അന്തിയുറങ്ങാൻ പോലും സൗകര്യം ഇല്ലായിരുന്ന ആശ്രമം. വി. കുർബ്ബാന അർപ്പിക്കുന്നതും, പ്രാർത്ഥന നടത്തുന്നതും സ്കൂളിന്റെ ഒരു ക്ലാസ്സ് മുറി പ്രത്യേകം തിരിച്ചിട്ടായിരുന്നു. അത് ഇപ്പോഴും അങ്ങനെ തന്നെ സൂക്ഷിച്ച് ഇട്ടിരിക്കുകയാണ്. അന്തിയുറങ്ങുന്നത് സ്കൂളിൽ വന്ന് രണ്ട് ബഞ്ച് പിടിച്ചിട്ടായിരുന്നു. അന്നത്തെ ദയറായിൽ ചില നിയമങ്ങൾ കർശനമായിരുന്നു.

1. ദയറായിലുള്ളവരുടെ ബന്ധുക്കൾ ആരെങ്കിലും കാണാൻ വന്നാൽ ഇരുപത് മിനിട്ട് നേരം സംസാരിച്ചശേഷം ദയറാക്കാരൻ മുറിയിലേക്ക് പോകണം.

2. വർഷത്തിലൊരിക്കൽ വീട്ടിൽ പോകാൻ ഒരാഴ്ചത്തെ അവധി മാത്രം. ഈസ്റ്റർ കഴിഞ്ഞാണ് അവധി.

3. സ്വന്തപ്പെട്ടവരുടെ വീടുകളിലോ, അയൽവക്കത്തെ വീടുകളിലോ പോകാൻ അനുവാദമില്ല.

4. വീട്ടിൽ നിന്നല്ലാതെ മറ്റുള്ള ഒരിടത്തു നിന്നും ഒന്നും കഴിക്കാൻ പാടില്ല. ബന്ധുവീട്ടിൽ നിന്നു പോലും ഒന്നും കഴിക്കരുത്.

5. വൈദികനായിക്കഴിഞ്ഞാൽ വീട്ടിൽ കിടന്നുറങ്ങാൻ പാടില്ല. വീടിന് സമീപം പള്ളിയുണ്ടെങ്കിൽ പള്ളിയിലുറങ്ങാം. ഇല്ലെങ്കിൽ തിരിച്ച് ദയറായിൽ എത്തണം.

6. യാത്ര ചെയ്യാൻ പണം തന്നാൽ മിച്ചമുള്ള പണം കണക്കു പറഞ്ഞ് തിരിച്ച് ഏൽപ്പിക്കണം. അനുവാദമില്ലാതെ ദാനം പോലും കൊടുക്കാനും സാധിക്കയില്ല.

7. ഉദ്യോഗസ്ഥനാണെങ്കിൽ ശമ്പളം വാങ്ങി സുപ്പീരിയറെ ഏൽപ്പിക്കണം. സുപ്പീരിയറുടെ അനുവാദത്തോടെ പണം കൈകാര്യം ചെയ്യുക.

8. ഒരു ദയറാക്കാരന് എന്തെങ്കിലും ആവശ്യം ഉണ്ടെങ്കിൽ അധികാരികളെ അറിയിച്ച് അതു നിറവേറ്റുക. ചിലപ്പോൾ പെട്ടെന്നു സാധിച്ചു എന്നു വരികയില്ല. ക്ഷമയോടെ സഹിക്കുക. ഓരോരുത്തരുടെ ക്ഷമയെ പരീക്ഷിക്കുന്നതായിരുന്നു അത്.

9. സന്ധ്യാനമസ്ക്കാരത്തിന് ആറിനു മണി അടിച്ചാൽ ആറേകാലിന് സംബന്ധിച്ചിരിക്കണം. വെളുപ്പിന് അഞ്ചിനു മണിയടിച്ചാൽ അഞ്ചേകാലിന് എത്തണം. താമസിച്ചാൽ ഭക്ഷണം നിന്നുകൊണ്ട് കഴിക്കുക. മൂന്ന് കറികൾ ഉണ്ടെങ്കിൽ ഒരു കറി കൂട്ടി കഴിക്കുക എന്നതായിരുന്നു ശിക്ഷ.

10. സൂത്താറാ നമസ്ക്കാരം കഴിഞ്ഞാൽ പിറ്റേന്ന് ഏഴര വരെ മൗനം പാലിക്കണം. എല്ലാവരും കൂടി ച്ചേർന്ന് സംസാരിക്കാൻ പാടില്ല. കുർബ്ബാന കഴിഞ്ഞേ സംസാരിക്കാവൂ.

11. ജ്യേഷ്ഠ സഹോദരങ്ങളുടെ പോലും വിവാഹത്തിൽ സംബന്ധിക്കുവാൻ അനുവാദമില്ല.

ഈ നിയമങ്ങളുടെ തൊണ്ണൂറ്റഞ്ചു ശതമാനവും പാലിച്ചവനാണ് ഞാൻ. വൈദികനായശേഷം ഇന്നുവരെയും വീട്ടിൽ അന്തിയുറങ്ങിയിട്ടില്ല. ഈ നിയമങ്ങൾ പാലിക്കാനാവാതെ പലരും ദയറായിൽ നിന്നും പിരിഞ്ഞുപോയിട്ടുണ്ട്. പഴയ നിയമങ്ങൾ കുറെയൊക്കെ ഇപ്പോൾ ലാഘവപ്പെടുത്തിയിട്ടുണ്ട്. അന്ന് ഈ നിയമങ്ങളെല്ലാം പാലിച്ച് ആ ജീവിത രീതിയിൽ വളർന്നതുകൊണ്ട് ഇപ്പോൾ എനിക്ക് പ്രയാസം തോന്നുകയില്ല. ട്രെയിനിംഗ് കിട്ടിയവർക്ക് നിയമം ലംഘിക്കാൻ മനസ്സനുവദിക്കുകയുമില്ല.

പാതിരായ്ക്ക് എഴുന്നേറ്റ് രഹസ്യമായിട്ട് പ്രാർത്ഥിക്കുക പതിവായിരുന്നു. പ്രാർത്ഥിക്കാൻ നിൽക്കുമ്പോൾ നിലത്തു വീഴാൻ തുടങ്ങും. അതിനുള്ള പ്രതിവിധിയായി ചരൽക്കല്ല് വാരി ന്യൂസ്പേപ്പറിൽ പൊതിഞ്ഞ് കെട്ടി കിടക്കപ്പായയിൽ സൂക്ഷിച്ചുവച്ചിരുന്നു. അർദ്ധരാത്രിയിൽ പ്രാർത്ഥിക്കുവാൻ എഴുന്നേൽക്കുമ്പോൾ ചരൽക്കല്ല് നിരത്തി അതിന്റെ പുറത്ത് മുട്ടുകാൽ ഉറപ്പിച്ച് പ്രാർത്ഥിക്കുമായിരുന്നു. ഒരിക്കൽ വെളുപ്പിന് അഞ്ചിനു മണി അടിച്ച് അഞ്ചേകാലിന് പള്ളിയിൽ കയറി നമസ്ക്കരിച്ചു തിരിച്ച് ആശ്രമത്തിലേക്ക് പോകുമ്പോൾ ക്ലാസ്സ്മുറിയിൽ ചുരുട്ടിവച്ചിരുന്ന കിടക്കപ്പായെടുത്ത് പോകുന്ന സമയത്ത് തേവലക്കരക്കാരൻ ഉമ്മൻ

തരകൻ സാർ കുട്ടികൾക്ക് ട്യൂഷൻ എടുക്കാൻ രാവിലെ ആറു മണിക്ക് ക്ലാസ്സ് മുറിയിൽ വന്നു. എന്റെ കിടക്കപ്പായയിൽ നിന്ന് ചരലുകളുടെ ഒരു പൊതിക്കെട്ട് താഴെ വീണ് ചിതറി. സാർ അതു കണ്ടു. ഞാനത് വേഗം വാരിയെടുത്ത് പൊതിഞ്ഞുകെട്ടി. എനിക്ക് അല്പം ലജ്ജ തോന്നി. സാർ എന്നോടു ചോദിച്ചു "എന്തിനാണ് ബ്രദറെ, ഈ ചരൽക്കല്ല് പായിൽ വെച്ചുകൊണ്ട് നടക്കുന്നത്." ഞാൻ മറുപടിയൊന്നും പറഞ്ഞില്ല. വളരെ വർഷങ്ങൾ കഴിഞ്ഞശേഷം എനിക്ക് ശാസ്താംകോട്ട വരെ പോകേണ്ട ആവശ്യം ഉണ്ടായി. അവിടെവച്ച് ഒരു സുഹൃത്തിനോടൊപ്പം സാർ എന്നെ കാണുന്നതിനിടയായി. കണ്ടമാത്രയിൽ ഈ അച്ചൻ ബ്രദറായിരിക്കുമ്പോൾ ചരൽക്കല്ലിന്റെ പുറത്ത് മുട്ടുകാലുകുത്തി പ്രാർത്ഥിക്കുന്ന മനുഷ്യനായിരുന്നു എന്ന് കൂട്ടുകാരനോടു പറഞ്ഞു.

മുട്ടുകാലിൽ നിന്നുള്ള പ്രാർത്ഥന നിറുത്തി വീണ്ടും സ്കൂൾ മുറ്റത്ത് നിന്ന് രാത്രിയിൽ കൈകളും കണ്ണുകളും ഉയർത്തി സ്വർഗ്ഗത്തിലേക്ക് നോക്കി പ്രാർത്ഥിക്കുമ്പോൾ അർദ്ധരാത്രിക്ക് വല്യ തിരുമേനി ഒരിക്കൽ തിരുവല്ല അരമനയിൽ നിന്നു പത്തനാപുരത്തേക്ക് വരുമ്പോൾ പത്തു മീറ്റർ അകലെവച്ച് ഒരാൾ മുറ്റത്ത് നിൽക്കുന്നതായി കണ്ടു. തിരുമേനി കാറു നിർത്തി ഒരാളെ പറഞ്ഞു വിട്ട് അതാരാണെന്ന് നോക്കി വരാൻ കല്പിച്ചു. കല്ലൂപ്പാറക്കാരൻ കുഞ്ഞുകുഞ്ഞിനെ ആയിരുന്നു നോക്കാൻ വിട്ടത്. അകലെനിന്ന് കുഞ്ഞുകുഞ്ഞ് ആളെ മനസ്സിലാക്കിയശേഷം വർഗ്ഗീസ് ബ്രദറാണെന്ന് അറിയിച്ചു. അവിടെനിന്നു പ്രാർത്ഥിച്ചുകൊള്ളട്ടെ എന്നു പറഞ്ഞശേഷം ഞാനറിയാതെ തിരുമേനി മുറിയിലേക്ക് പോയി. ഈ സംഗതി വർഷങ്ങൾ കഴിഞ്ഞ് ഞാനും കുഞ്ഞുകുഞ്ഞും തമ്മിൽ സംസാരിച്ച ഒരു സന്ദർഭത്തിലാണ് ഈ സംഭവം കുഞ്ഞുകുഞ്ഞ് എന്നോടു പറഞ്ഞതും ഞാനറിഞ്ഞതും. വൃദ്ധനും അനാരോഗ്യവാനും അവശനും പാപിയുമായ ഞാൻ പാതിരാ നേരത്തെ ഈ രഹസ്യപ്രാർത്ഥന ഇന്നും കഴിയുന്നിടത്തോളം ആവർത്തിച്ചുകൊണ്ടിരിക്കുന്നു.

# 3
# കുളമുടി ആശ്രമത്തിൽ

ഞാൻ പത്തനാപുരം ദയറായിൽ ചേരുമ്പോൾ, പ. ദിദിമോസ് ബാവാ തിരുമേനി സി. റ്റി. തോമസ് ശെമ്മാശ്ശനും (2005 ഒക്ടോബർ 31-നു തിങ്കളാഴ്ച പരുമലയിൽ വച്ച് കാതോലിക്കാ ആയി വാഴിക്കപ്പെട്ടു), കാലം ചെയ്ത സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനി സഖറിയാ ശെമ്മാശനും (പൂർണ്ണ ശെമ്മാശന്മാർ) ആയിരുന്നു. ഉണ്ണി ബ്രദർ എന്നു വിളിച്ചിരുന്ന ബ്രദർ, കോറൂയൊ ശെമ്മാശ്ശപ്പട്ടവും ഏറ്റിരുന്നു. ബ്രദർമാരായി രണ്ടുപേരെ ഉണ്ടായിരുന്നുള്ളു. ഞാൻ വന്ന് ഒരു വർഷം കഴിഞ്ഞപ്പോൾ അവരിരുവരും കശീശ്ശന്മാരായി. അന്ന് ദയറായിൽ പട്ടിണിയും പഞ്ഞവും ആയിരുന്നു. ബ്രദർമാരായിരുന്ന മാന്നാറുകാരൻ കോശി, തിരുവല്ലാക്കാരൻ മത്തായി മുതലായവർ ദയറായിൽ നിന്നു വിട്ടുപോയി. കൂടാതെ ഞാൻ ചേർന്നതിനുശേഷം പലരും വന്നു ചേർന്നു. അന്നത്തെ നിയമങ്ങളും പട്ടിണിയും കഠിനാദ്ധ്വാനവും അണ് പലരെയും ദയറാ വിടാൻ പ്രേരിപ്പിച്ചത്.

സി. റ്റി. തോമസച്ചനും സഖറിയാ അച്ചനും തൃശിനാപ്പള്ളി, കാൺപൂര് എന്നിവിടങ്ങളിൽ ഉപരിപഠനത്തിനായി പോയി. ഉണ്ണി ബ്രദർ യോഹന്നാൻ കശീശ്ശാ ആയി. ഉണ്ണി അച്ചനാണ് പിൽക്കാലത്തെ ലോക്കൽ സുപ്പീരിയറായത്. ബ. അച്ചൻ അന്ന് മലയാള അദ്ധ്യാപകനും ദയറാ ഭരണാധികാരിയുമായിരുന്നു. വിട്ടുപോയവരെല്ലാം ഉണ്ടായിരുന്നു എങ്കിൽ ഇന്ന് ഒരു വലിയ സമൂഹം ആകുമായിരുന്നു. അവസാനം ഞാനും മാവേലിക്കര ചെട്ടികുളങ്ങര ബ. ശമുവേൽ റമ്പാച്ചനും ശേഷിച്ചു. ആദ്യത്തെ ആശ്രമ ക്കെട്ടിടം ഒരു ചെറ്റക്കുടിലായിരുന്നു എന്നും ഓർക്കണം.

അങ്ങനെയിരിക്കെ ഇരുപത്തെട്ടാമത്തെ വയസ്സിൽ ആണ് ഞാൻ മൈലം കുളമുടിയിൽ എത്തുന്നത്. പത്തനാപുരം മൗണ്ട് താബോർ ദയറായുടെ ശാഖയായ കുളമുടി എന്ന സ്ഥലത്തിനു ഈ പേരുണ്ടായത് ഈ സ്ഥലത്തിന്റെ താഴ്വരയിൽ ഒരു കുളം ഉണ്ടായിരുന്നതുകൊണ്ടും, ഈ പ്രദേശത്തെ ഏറ്റവും ഉയർന്ന ഒരു മല ആയിരുന്നതുകൊണ്ടും മറ്റുമാണ് എവറസ്റ്റ് കൊടുമുടി എന്നപോലെ ഈ സ്ഥലത്തിനും കുളമുടിമല എന്ന പേരുണ്ടായത്. ഈ സ്ഥലം പത്തനാപുരം താബോർ ദയറായുടെ ശാഖയാകാൻ കാരണം രണ്ട് കുടുംബാംഗങ്ങൾ ആണ്. 1. പറങ്കിമാംമൂട്ടിലെ ബ. യോഹന്നാൻ കത്തനാരും. 2. അയത്തിലെ മത്തായി യോഹന്നാനും.

ഇവർ ഇരുവരും തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ ആത്മമിത്രങ്ങളായിരുന്നു. ഇരുവരും ഈ സ്ഥലവും പ്രസ്ഥാനവും പുരോഗമിച്ചു കാണുവാൻ അതിയായി ആഗ്രഹിച്ചു. അയത്തിലെ മത്തായിച്ചായനാണ് തിരുമേനിക്ക് ഈ സ്ഥലം കൈവശമാക്കുവാൻ വേണ്ട ഒത്താശകൾ നൽകിക്കൊണ്ടിരുന്നത്. പരുമലത്തിരുമേനി മാമോദീസാ മുക്കിയെടുത്ത കറ്റാനത്തുകാരൻ ഐസക് ദാനിയേൽ ഉപദേശിയെ ഈ സ്ഥലത്തിന്റെ മേൽനോട്ടക്കാരനുമാക്കിയിരുന്നു. മുളന്തുരുത്തി കർമ്മേൽ ദയറായിലെ ബി. എ., ബി. ഡി., എൽ. റ്റി. ക്കാരനായ എം. പി. പത്രോസ് അച്ചൻ (പിന്നീട് പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ) ഈ സ്ഥലത്ത് വന്നു കുറെ പുറജാതികളെ മാമോദീസ്സാ മുക്കി സഭയിൽ ചേർത്തിരുന്നു. ഒരു ഓലഷെഡും ആരാധനയ്ക്കായി പണിയിച്ചു. രണ്ടുമൂന്ന് പഴയ വീട്ടുകാരും സഭയിൽ ചേർത്ത കുറെ അവശ ക്രിസ്ത്യാനികളും മാത്രമേ അന്നുണ്ടായിരുന്നുള്ളു. അവശ ക്രിസ്ത്യാനികളെ പ്രാർത്ഥന, വിശ്വാസം മുതലായവ പഠിപ്പിക്കുന്നതിന് ഉപദേശിയെ തിരുമേനി ചുമതലപ്പെടുത്തി. കുളമുടി ഇടവകയ്ക്ക് പത്തനാപുരം മൗണ്ട് താബോർ ദയറാ ദാനമായിക്കൊടുത്ത ഒരേക്കർ വസ്തുവിലാണ് ഇന്ന് ഇടവകപ്പള്ളി സ്ഥാപിച്ചിരിക്കുന്നത്. അവിടെ പള്ളി സ്ഥാപിക്കുന്നതിന് മുമ്പ് കമ്യൂണിസ്റ്റുകാരായ നാലഞ്ച് ഹരിജൻ കുടുംബങ്ങൾ രാത്രിയിൽ കൊട്ടിലും വെച്ച് താമസിച്ചിരുന്നു. അഭിവന്ദ്യ ദീവന്നാസ്യോസ് തിരുമേനിക്ക് വളരെയേറെ മനഃപ്രയാസമുണ്ടാക്കിയ ഒരു സംഭവമായിരുന്നു അത്. റയിൽവേ കൺട്രാക്ടർ ആയിരുന്ന നമ്മുടെ അയത്തിലെ മത്തായിച്ചായനെ ഈ വിവരം തിരുമേനി അറിയിച്ചു. മത്തായിച്ചായനും തന്റെ തൊഴിലാളികളും മറ്റും ചേർന്ന് ഇപ്പോൾ ഇടവകപ്പള്ളി നിൽക്കുന്ന സ്ഥലത്തെ നാലു കൊട്ടിലുകളും രാത്രിയിൽ നാമാവശേഷമാക്കി. തിരുമേനിയെ വിവരം അറിയിച്ചു. തിരുമേനിക്ക് മനഃസമാധാനമായി. തിരുമേനി ഇവിടെ വന്നപ്പോൾ കല്പിച്ചത് ഇപ്രകാരമാണ്. "പത്തനാപുരത്ത് എന്റെ സ്ഥാപനങ്ങൾ ഉയർന്നുവരുമ്പോൾ എന്റെ പ്രിയപ്പെട്ട മക്കളെ നിങ്ങളുടെ മക്കൾക്കെല്ലാം ഞാനവിടെ ജോലി കൊടുക്കും. അഭിവന്ദ്യ തിരുമേനിയുടെ ആ വാഗ്ദാനമാണ് മൈലം കുളമുടി ഇടവകയിലെ ഇരുപത്തഞ്ചോളം ആളുകൾക്കു ഇന്നിവിടെ ജോലി ചെയ്യുന്നതിനവസരം ഒരുക്കിയത്. തലവൂർ പകുതിയിലെ സ്ഥലം ആവശ്യക്കാർക്ക് ലേലം ചെയ്തു കൊടുത്തപ്പോൾ തിരുമേനിക്കുവേണ്ടി

അഞ്ചേക്കർ 27 സെന്റ് സ്ഥലം തലവൂർ പറങ്കിമാംമൂട്ടിലെ വല്യച്ചന്റെ പേർക്കാണ് അന്ന് ലേലം വിളിച്ച് തിരുമേനിക്ക് പതിച്ചു കൊടുത്തത്.

ഞാൻ പത്തനാപുരം താബോർ ദയറായിൽ കഴിയുമ്പോൾ ഇരുപത്തെട്ടാമത്തെ വയസിൽ അഭിവന്ദ്യ തിരുമേനി എന്നെ വിളിച്ച് കല്പിച്ചു, "മോനെ മൈലത്തുള്ള ബ്രദർ ചാക്കോച്ചന്റെ കൂടെ പോയി താമസിക്കണം." ഞാൻ അതിന് മറുപടിയൊന്നും പറയാതെ നിറഞ്ഞ കണ്ണുകളോടെ എന്റെ പെട്ടിയും എടുത്ത് അവിടെനിന്നു പുറപ്പെട്ട് ഈ ഗ്രാമപ്രദേശത്തു വന്നുചേർന്നു. പട പേടിച്ച് പന്തളത്ത് ചെന്നപ്പോൾ അവിടെ പന്തവും കൊളുത്തിപ്പട എന്ന ചൊല്ലുപോലെ ആയി. ഞാൻ ഇവിടെ വരുമ്പോൾ കണ്ടത് വളരെ ശോചനീയമായ അവസ്ഥയാണ്. ആരാധനയ്ക്ക് ഏതാണ്ട് നാല്പത് അടി നീളവും പതിനഞ്ച് അടി വീതിയുമുള്ള ഒരു ഓലഷെഡ്. ഞാൻ ദയറായിൽ ചേരുന്നതിനു മുമ്പ് കുളമുടിമലയിൽ ഒരു പള്ളിക്കു കല്ലിട്ട് ഫൗണ്ടേഷൻ ബേസ്മെന്റ് കെട്ടി കട്ടിളയും വച്ചിരുന്നു. പള്ളി പണിയുവാൻ നിവർത്തി ഇല്ലാതെ വന്നപ്പോൾ കട്ടിള വെയിലും മഴയുമേറ്റ് നശിക്കുന്നതുകണ്ട് എടുത്തുമാറ്റി. അങ്ങനെ വർഷങ്ങളായി പണിയൊന്നും ചെയ്യാതെ ഇട്ടിരുന്നു. അതിനു പകരമായാണ് താഴെ ഭാഗത്ത് ഒരു ഓലഷെഡ് പണിയിച്ച് ആരാധന നടത്തിയത്. അതിലായിരുന്നു പഴയ ക്രിസ്ത്യാനികളും അവശക്രിസ്ത്യാനികളും ഇടവക ചേർന്ന് ആരാധന നടത്തിപ്പോന്നത്. അവശ ക്രിസ്ത്യാനികളുടെ ആത്മീയ സംരക്ഷണത്തിനു വേണ്ടി ആയിരുന്നു ഐസക്ക് ദാനിയേലിനെ ഉപദേശിയാക്കിയത്. 1955–ൽ 29–ാമത്തെ വയസ്സിൽ എന്നെ ശെമ്മാശനാക്കി.

പറുങ്കിമാംമൂട്ടിലെ ബ. യോഹന്നാൻ അച്ചൻ സുറിയാനി എന്നെ പഠിപ്പിക്കുകയും തക്സ വെച്ച് തർജ്ജമ ചെയ്ത് പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ സാന്നിദ്ധ്യത്തിൽ വി. കുർബ്ബാന അർപ്പിക്കുകയും ചെയ്തു.

1956 ജൂലൈ 2–ന് പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായാണ് എന്നെ കശീശാ ആക്കിയത്. സെന്റ് സ്റ്റീഫൻസ് ഹൈസ്ക്കൂളിലെ വല്യ തിരുമേനിയുടെ ബന്ധത്തിൽപ്പെട്ട ഹെഡ്മാസ്റ്റർ ഫിലിപ്പ് സാറിനോടും പറഞ്ഞശേഷം താബോർ ദയറായിലെ ഐസക് അച്ചൻ (പിന്നീട് റമ്പാച്ചനായി) എന്നെയും കൂട്ടി തിരുവല്ല അരമനയിൽ ചെന്ന് വല്യ തിരുമേനിയുടെ കൈമുത്തി യാത്ര ചോദിച്ച് കോട്ടയത്തേക്ക് പോയി. പിറ്റേന്ന് പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ജന്മദിനം ആയിരുന്നു. അന്ന് എന്നെയും റാന്നി പെരുനാട് ദയറായിലെ ശെമ്മാശൻ സാധു തോമ്മായേയും സാധു യോഹന്നാനേയും കശീശാന്മാരാക്കി. അങ്ങനെ പട്ടമേറ്റ് തിരുവല്ലാ അരമനയിൽ ചെന്നു. രണ്ടാഴ്ച കഴിഞ്ഞ് പത്തനാപുരത്തും അവിടെനിന്ന് പിറ്റേദിവസം മൈലത്തും എത്തി.

ആ ഇടയ്ക്ക് ഒരു മദ്യപൻ റോഡിൽ നിന്ന് രാത്രിയിൽ ഒരു മണിക്കൂർ തെറി വിളിച്ചു. അന്ന് ഇവിടെ എരുമ ഉണ്ടായിരുന്നു. ഈ എരുമ കൊമ്പുകൊണ്ട് കൊമ്പുതാങ്ങിയിൽ തട്ടിക്കൊണ്ടിരുന്നു. അവനെ കളിയാക്കുകയാണെന്ന് പറഞ്ഞ് എന്നെ തെറി വിളിച്ചു. അന്ന് എന്റെ കൂടെ താമസിച്ചുകൊണ്ടിരുന്ന ഈപ്പൻ എന്ന ബ്രദർ ഇവന് രണ്ടു തല്ല് കൊടുക്കട്ടെ എന്നു ചോദിച്ചു. വേണ്ട അവൻ ഇഷ്ടം പോലെ പറയട്ടെന്നു ഞാൻ പറഞ്ഞു. രാവിലെ ബ്രദർ പോയി വിവരം തിരുമേനിയെ അറിയിച്ചു. തിരുമേനി രാവിലെ ഇവിടെ വന്ന് ആശ്രമത്തിന്റെ സമീപത്തു താമസിക്കുന്ന തിരുമേനിയുടെ സ്നേഹസമ്പന്നനായ അയത്തിലെ മത്തായിച്ചനെ വിളിപ്പിച്ച് അവനെ വരുത്തി. അവനെ വളരെ ശകാരിച്ചു. അവൻ തിരുമേനിയോടു ക്ഷമ ചോദിച്ചിട്ട് പോയി. നാലു ദിവസം കഴിഞ്ഞപ്പോൾ അവന്റെ വീടിന് തീപിടിച്ചു. വീടു വെയ്ക്കാൻ ഉണ്ടാക്കി വെച്ചിരുന്ന ഉരുപ്പടികളും നെല്ലറകളും വെന്തു നശിച്ചു.

പത്തനാപുരം താബോർ ദയറായിൽ എന്നെപ്പോലെ വില കുറഞ്ഞ ഒരു ദയറായക്കാരൻ കാണുമോ എന്ന് സംശയമാണ്. മാനും മനുഷ്യരുമില്ലാത്ത ഈ ഗ്രാമപ്രദേശത്ത് വന്ന് വെട്ടിയും കിളച്ചും അർദ്ധപ്പട്ടിണി കിടന്നും എന്റെ സമയവും, കഴിവുകളും, ആയുസ്സും ആരോഗ്യവും ആത്മാർത്ഥതയോടെ സ്ഥാപനത്തിനു വേണ്ടി ചെലവഴിച്ചു. അന്ന് ഞാൻ തന്നെ ഭക്ഷണം തയ്യാറാക്കി കഴിച്ചുവന്നു. കൂടാതെ എന്റെ യൗവ്വന കാലത്ത് ഒറ്റയ്ക്ക് താമസിച്ചുകൊണ്ടിരുന്നപ്പോൾ ചില പരീക്ഷണങ്ങളെയും അഭിമുഖീകരിക്കേണ്ടി വന്നിട്ടുണ്ട്. പള്ളിയിലെ ആരാധനാഗീതങ്ങൾ പല ട്യൂണുകളിൽ പഠിപ്പിക്കുന്നതിനും പല യുവതികളുമായി സ്നേഹ ബന്ധത്തിൽ ഇടപഴകുന്നതിനും സാഹചര്യങ്ങൾ ഉണ്ടായിട്ടുണ്ട്. ഞാൻ മനസു വച്ചാൽ നിമിഷനേരം കൊണ്ട് തെറ്റാനുള്ള സാഹചര്യങ്ങളും ഉണ്ടായിരുന്നു. "എപ്പോഴും തുറന്നിട്ടിരിക്കുന്ന വാതിൽ ഏതു സന്യാസിയേയും തെറ്റിക്കുമെന്നൊരു" ചൊല്ലുണ്ട്. പലരും എന്നെ സംശയിക്കുകയും, അപവാദങ്ങൾ കൊണ്ടു ആക്ഷേപിക്കുകയും ചെയ്തിരുന്നു. ഇവയെ എല്ലാം ഞാൻ പ്രതിരോധിച്ചത് എന്റെ കഠിനമായ നോമ്പും ഉപവാസവും പ്രാർത്ഥനയും കണ്ണുനീരും കൊണ്ടാണ്. കൂടാതെ പാതിരായ്ക്ക് എഴുന്നേറ്റ് 100 കുമ്പിടീൽ, 125 കുമ്പിടീൽ, 70 കുമ്പിടീൽ എന്ന രീതി നടത്തി. ക്ഷീണമായി വന്നപ്പോൾ 50 ആക്കി. ഇങ്ങനെ ശരീരത്തെ

വളരെ ദണ്ഡിപ്പിച്ചിരുന്നു. കൂടാതെ സഭയുടെ അഞ്ചു നോമ്പുകളും അനുഷ്ഠിച്ചു വന്നു. 22 1/2 വരെ (അതായത് മൂന്നു മണി വരെ) ഉപവസിച്ചുകൊണ്ടിരുന്നു. പെസഹായ്ക്ക് ഭക്ഷിച്ചാൽ ഉയിർപ്പ് ഞായറാഴ്ച വി. കുർബ്ബാനയ്ക്ക് ശേഷമാണ് എന്തെങ്കിലും കഴിക്കുന്നത്. കൂടാതെ ഈസ്റ്ററിനു ശേഷം ഹെവോറെ ആഴ്ച കഴിഞ്ഞ് പെന്തിക്കോസ്തി വരെയും വലിയനോമ്പു ദിവസത്തെപ്പോലെ 22 1/2 വരെ നോമ്പു നോക്കിയിരുന്നു. തന്നിമിത്തം പല രോഗങ്ങളും പിടിച്ചു. അൾസർ, പൈൽസ് എന്നിവ. നാല് ഓപ്പറേഷന് വിധേയനായി. ഇന്റെൽസ്കാപ്പ് നടത്തി, സി. റ്റി. സ്കോപ്പ്, അൾട്രാസൗണ്ട് മുതലായ ടെസ്റ്റിംഗ് ഒക്കെ നടത്തിയാണ് ചികിത്സിച്ചത്. ഈ നിലയിൽ മരണാസന്നമായ അവസ്ഥയിൽ കിടന്നപ്പോൾ പലരും എന്നെ വന്നു കാണുകയും, ആശ്വസിപ്പിക്കുകയും ചെയ്തു. ഒട്ടധികം വൈദികരും സഭയുടെ മേലദ്ധ്യക്ഷനായിരുന്ന ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായും അന്ന് എന്നെ സന്ദർശിച്ചു പ്രാർത്ഥന നടത്തി.

തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി എന്നെ രണ്ടു പ്രാവശ്യം പരീക്ഷിച്ചു. ഒരു ദിവസം സന്ധ്യയ്ക്ക് ഞാൻ യഥാസമയം പ്രാർത്ഥിക്കുന്നുണ്ടോ എന്ന് നോക്കുവാൻ വൈകിട്ട് 5 1/2 മണിക്ക് ഇവിടെ വന്നു. പിന്നെ ഒരു ദിവസം അതിരാവിലെ 6 മണിക്കും വന്നു. ഞാൻ സുറിയാനി പുസ്തകത്തിലെ ശീമാപ്പടി നമസ്ക്കാരമാണ് ചൊല്ലുന്നത്. നമസ്ക്കാരം കഴിഞ്ഞ് ഇറങ്ങി വന്നപ്പോൾ തിരുമേനി വാതിൽക്കൽ കാറിൽ ഇരിക്കുന്നു. തിരുമേനി അതിരാവിലെ എവിടെ പോകുന്നു എന്നു ചോദിച്ചപ്പോൾ "തന്റെ ക്ഷേമം അന്വേഷിക്കാൻ വന്നതാണ്" എന്നു പറഞ്ഞു. തിരുമേനി ഞാൻ വഴിതെറ്റി ജീവിക്കുന്നുണ്ടോ എന്നു സംശയിച്ചാണ് ഇവിടെ ആ സമയത്ത് വന്നത്. ഞാൻ ഒറ്റയ്ക്കാണല്ലോ ഇവിടെ താമസിക്കുന്നത്. എന്നെ നോക്കാനും നിയന്ത്രിക്കാനും ദൈവം തമ്പുരാനല്ലാതെ മറ്റാരും ഇല്ല. പിന്നീട് ഇതുവരെ തിരുമേനി എന്നെ പരീക്ഷിച്ചിട്ടില്ല. മാസത്തിലൊരിക്കൽ എന്റെ ക്ഷേമം അന്വേഷിക്കുവാൻ തിരുമേനി വന്നിരുന്നു. വരുമ്പോഴെല്ലാം പള്ളിക്കുന്നേൽ കയറി നിന്ന് പ്രകൃതിസൗന്ദര്യം കണ്ടാസ്വദിച്ചിട്ട് പറയും. "ഇവിടെ ഒരു പള്ളിയും ആശ്രമവും ഉണ്ടായിരുന്നെങ്കിൽ എത്ര നന്ന്." കരിംതകരക്കുഴിയിൽ ഒരു കിണറും തിരുമേനി ആഗ്രഹിച്ചിരുന്നു. ആ ആഗ്രഹം ഇന്ന് നിറവേറി. ഇവിടുത്തെ ഓലചാപ്പലിൽ വെളുപ്പിന് പ്രാർത്ഥന കഴിഞ്ഞ് ആരും കാണാത്ത സമയം നോക്കി പള്ളിക്കുന്നിൽ മുപ്പതു വർഷം മുമ്പ് പള്ളിക്ക് അഞ്ചര അടി താഴ്ചയിൽ തോണ്ടി ഇട്ടിരുന്ന വാനത്തിൽ ഇറങ്ങി നിന്ന് കൈകൾ ഉയർത്തി സ്വർഗ്ഗത്തേക്ക് നോക്കി കരഞ്ഞുകൊണ്ട് പ്രാർത്ഥിക്കുമായിരുന്നു. ആ മലയിലാണ് ഇന്ന് പള്ളി, ആശ്രമം, ധ്യാനമന്ദിരം എന്നിവ സ്ഥിതിചെയ്യുന്നത്.

വല്യതിരുമേനി ഈ മലയിൽ വന്നിരുന്നപ്പോൾ മൂന്നു കാര്യങ്ങൾ പറഞ്ഞിരുന്നു. ഒന്ന് കാടും മേടുമായി കിടന്നിരുന്ന ഈ സ്ഥലം ഫലഭൂയിഷ്ഠമായി കണ്ടപ്പോൾ തിരുമേനിക്ക് വലിയ സന്തോഷമുണ്ടായി. "താൻ കൃഷി ഡയറക്ടറാണടോ" എന്ന് തിരുമേനി പറഞ്ഞു. "താൻ ഒറ്റയ്ക്കാണ് ഇവിടെ താമസിക്കുന്നത്. തന്നെ നോക്കാനും, നിയന്ത്രിക്കാനും ഇവിടെ ആരുമില്ല. എനിക്കും എന്റെ സ്ഥാപനത്തിനും ആക്ഷേപം വരുത്തിയാൽ പട്ടിയെ തല്ലിക്കൊന്ന് പുറത്തടിച്ചുകൊണ്ട് റോഡേ നടത്തും" എന്നും പറഞ്ഞു. മൂന്നാമത്, മാനസികമായും, ശാരീരികമായും ക്ഷീണിച്ചപ്പോൾ എനിക്ക് മൈലത്ത് താമസിക്കുന്നതിന് വളരെ മനഃപ്രയാസം തോന്നി. ഞാൻ ഒരു ദിവസം പത്തനാപുരത്ത് ചെന്ന് തിരുമേനിയുടെ മുറിയിൽ കയറി സങ്കടത്തോടെ ഇക്കാര്യം പറഞ്ഞു. "എനിക്കിനി മൈലത്ത് താമസിക്കാൻ വളരെ പ്രയാസമാണ്. പത്തുമുപ്പതു വർഷം കൊണ്ട് ഞാനവിടെ താമസിക്കുന്നുവല്ലോ. മറ്റാരെയെങ്കിലും താമസിപ്പിച്ചാൽ മതി. ഞാനിങ്ങോട്ടു പോരാം." തിരുമേനിയുടെ മറുപടി ഇങ്ങനെയായിരുന്നു. "താൻ അവിടെ ജീവിച്ച് മരിച്ച് അടക്കപ്പെടണം." ഞാൻ മറുപടി ഒന്നും പറയാതെ ദുഃഖത്തോടെ തിരിച്ചുപോന്നു. പത്തനാപുരം ദയറായിലുള്ള ചിലരൊക്കെ ദയറായുടെ ശാഖാ സ്ഥാപനങ്ങളിൽ താമസിച്ചിട്ടുണ്ട്. ജീവപര്യന്തം ഇത്രയുംനാൾ ഭൂമിയോടു മല്ലിട്ടു കഷ്ടപ്പെട്ടിട്ടുള്ള ഒരാളെ ഇതുവരെ പത്തനാപുരം ദയറാ കണ്ടിട്ടില്ല. ഇനി കാണാനും പോകുന്നില്ല. എനിക്ക് വലിയ വിദ്യാഭ്യാസം ഇല്ലെങ്കിലും എന്റെ ശിഷ്ടായുസ്സ് മുഴുവൻ എന്റെ ആയുസ്സും ആരോഗ്യവുമെല്ലാം ദയറായ്ക്കു വേണ്ടി ചെലവഴിച്ചു എന്ന് തിരുമേനിക്ക് അറിയാം. തിരുമേനിക്ക് എന്നെക്കുറിച്ച് എന്തെങ്കിലും ഉദ്ദേശ്യമുണ്ടായിട്ടാണ് അങ്ങനെ സംസാരിച്ചത്. എന്റെ ജീവിതത്തെയും, മനസ്സിനെയും നല്ലതുപോലെ മനസിലാക്കിയിട്ടുള്ളത് തിരുമേനി മാത്രമാണ്. യൗവ്വനകാലത്ത് ഒറ്റയ്ക്കു താമസിച്ചുകൊണ്ടിരുന്ന എനിക്ക് പല പരീക്ഷണങ്ങളും അഭിമുഖീകരിക്കേണ്ടി വന്നിട്ടുണ്ട്. പൊത്തിപ്പേറിന്റെ ഭാര്യ യൗസേപ്പിന്റെ സൗന്ദര്യത്തെ ആകർഷിച്ചതു പോലെ എന്റെ യൗവ്വനത്തെ കടന്നുപിടിക്കാൻ പല യുവതികളും ആഗ്രഹിച്ചിട്ടുണ്ട്. എന്നാൽ എന്നെ കണ്ണിന്റെ കൃഷ്ണമണിപോലെ കാത്തു സൂക്ഷിച്ച ദൈവത്തിനും എന്നെ വാത്സല്യത്തോടെ കരുതിയ തിരുമേനിക്കും കളങ്കം ചാർത്തിയാൽ പിന്നെ ഈ ലോകത്തിൽ എന്തിനു ജീവിക്കുന്നു! വല്യതിരുമേനി ദയറായിലുള്ള മറ്റാരെക്കുറിച്ചും ഇങ്ങനെ പറഞ്ഞിട്ടില്ല; കല്പിച്ചിട്ടുമില്ല. മൈലം കുളമുടി മല പത്തനാപുരത്തിന്റെ ഒരു ശാഖാ സ്ഥാപനമാകയാൽ ഒരാൾ ഈ മലയിലും കിടക്കട്ടെ. വല്യതിരുമേനി ജീവിച്ചിരുന്നപ്പോൾ കല്പിച്ചതുപോലെ ഭവിക്കട്ടെ.

വൈദികരുടെ അഭാവത്തിൽ നിരണം ഭദ്രാസനത്തിൽ പല പള്ളികളിലും ഞാൻ വി. കുർബ്ബാന ചൊല്ലി യിട്ടുണ്ട്. കൂടാതെ തിരുമേനിയുടെ കാലശേഷം നിരണം വടക്കുംഭാഗം, കോട്ടൂർ സെന്റ് മേരീസ്, ഏവൂർ സെന്റ് മേരീസ്, കടമാൻകുളം സെന്റ് ജോർജ്ജ്, പാടിമൺ സെന്റ് ഗ്രീഗോറിയോസ് എന്നീ പള്ളികളിൽ വികാരി ആയിരുന്നിട്ടുണ്ട്. പണ്ട് ആണ്ടിലൊരിക്കലായിരുന്നു മൈലം കുളമുടി ഓലഷെഡിൽ വി. കുർബ്ബാന ചൊല്ലിയിരുന്നത്. മാർ ഗീവർഗീസ് സഹദായുടെ പെരുന്നാൾ നടത്തുകയും ചെയ്തിരുന്നു. അന്ന് സഖ റിയാസ് മാർ ദീവന്നാസ്യോസ് തിരുമേനി അച്ചനായിരുന്നു. അക്കാലത്ത് ഈ ഓലഷെഡിന്റെ സ്ഥിതി മന സ്സിലാക്കി ഇടവക സന്ദർശിച്ച് വീടുകളിൽ കയറിയിറങ്ങി ഒരു ആദ്യഫല ശേഖരണം നടത്തി. പള്ളിയിൽ അന്ന് അത് ലേലം ചെയ്തപ്പോൾ 80 രൂപാ കിട്ടി. ആ രൂപാ കൊടുത്ത് രണ്ടു തെങ്ങും വാങ്ങി കുറെ മുളയും വാങ്ങി ഈ ഷെഡ് കുറെയൊക്കെ മോടിപിടിപ്പിച്ചു. അങ്ങനെ അൻപതിൽപരം വർഷം ഈ ഓലഷെ ഡിലായിരുന്നു ആരാധന നടത്തിയത്. ആദ്യം മാസത്തിൽ ഒരു തവണ. പിന്നീട് രണ്ടു തവണ. ഓരോ തവ ണയും നടത്തിയിരുന്നത് ചിതലിനെ തൂത്തും, കരിംചെള്ളിനെ അകറ്റിയും മറ്റുമായിരുന്നു. എന്നാൽ ഈ പരിതാപകരമായിരുന്ന അവസ്ഥയിൽ വി. കുർബ്ബാന അർപ്പിച്ചത് വളരെയേറെ മനഃപ്രയാസത്തിലും, കണ്ണു നീരിലും ആയിരുന്നു. എന്തായാലും ഇവിടെ തവണയില്ലാത്ത ആഴ്ചയിൽ ബസ്സേലിയോസ് മാത്യൂസ് പ്രഥ മൻ കാതോലിക്കാ ബാവായുടെ കല്പനയുംവാങ്ങി സാമ്പത്തികശേഷിയുള്ള പള്ളികളിൽ പോയി വികാ രിമാരുടെ സാന്നിദ്ധ്യത്തിൽ വിശുദ്ധ കുർബ്ബാന അർപ്പിക്കുകയും, കല്പനകൾ വായിക്കുകയും, അതിനെ പ്പറ്റി പ്രസ്താവനകൾ നടത്തുകയും ചെയ്തുപോന്നു. പല വീടുകളിൽ നിന്നു പിരിവ് നടത്തി കിട്ടിയ പണം കൊണ്ട് പത്തനാപുരം മൗണ്ട് താബോർ ദയറാ ദാനമായിക്കൊടുത്ത ഒരേക്കർ വസ്തുവിൽ പുതിയ പള്ളിക്ക് അടിസ്ഥാനമിട്ട് പണി തുടങ്ങി. പണി പൂർത്തീകരിക്കാൻ സാധിക്കാതെ വന്നപ്പോൾ ദയറാ സുപ്പീരിയറുടെ അനുവാദവും വാങ്ങി 22-03-94 -ൽ ഗൾഫിൽ പോയി പിരിവ് നടത്തി. 1995 ...... 3-4 (വെള്ളി, ശനി) ദിവസ ങ്ങളിൽ കൂദാശ ചെയ്ത് ഇടവകയെ ഏല്പിച്ചു. ഏഴു നേരം പ്രാർത്ഥിയ്ക്കയും ധ്യാനവും ഹൃദയം പൊട്ടി യുള്ള കരച്ചിലും, അപേക്ഷയും കൊണ്ടാണ് എല്ലാ ആപത്തുകളിൽ നിന്നും അപകടങ്ങളിൽ നിന്നും ദൈവംതമ്പുരാൻ സംരക്ഷിച്ചത്. ദയറായുടെ സുപ്പീരിയർ അന്ന് തോമസ് മാർ തീമോത്തിയോസ് തിരു മേനി ആയിരുന്നു. തിരുമേനി ഇപ്പോൾ കാതോലിക്കാ ബാവായാണല്ലോ. തിരുമേനി എന്നെ വിളിച്ച് ശകാ രിച്ചു. ദയറായിലെ സകല അച്ചന്മാരും തിരുമേനിയുടെ പക്ഷത്തായിരുന്നു. ഒരു ദയറാക്കാരൻ അച്ചൻ നാടാകെ അലഞ്ഞുനടന്ന് പിരിവ് നടത്തുന്നത് ദയറാക്കാർക്കും ദയറായ്ക്കും ക്ഷീണമാണ്. ഇനി അച്ചനെ റമ്പാനാക്കിയേക്കാം എന്നു പറഞ്ഞുകൊണ്ട് തീമോത്തിയോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിലും സഖറിയാസ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെയും അഭിവന്ദ്യ എപ്പിഫാനിയോസ് തിരുമേനിയുടെ സഹകരണത്തിലും എന്നെയും പത്തനാപുരം താബോർ ദയറാംഗമായ ടി. എം. ശാമുവേൽ അച്ചനേയും 17-09-87 -ൽ റമ്പാന്മാരാക്കി.

പള്ളിയുടെ പണി തീരാതെ വന്നപ്പോൾ ഞാൻ വീണ്ടും പ്രയാസത്തോടെ തിരുമേനിയെ സമീപിച്ച് വിവരം പറഞ്ഞു. തിരുമേനി കല്പിച്ചത് ഇപ്രകാരമാണ്. “റമ്പാനായതുകൊണ്ട് പഴയതുപോലെ അലയാനും വലയാനും പറ്റുകില്ല. ഇനി സ്ഥാനാനുസരണം കാറു വിളിച്ച് പോകണം.” കാറു പിടിച്ചു പോയാൽ ഈ നാട്ടിൽ കിട്ടുന്ന പണം കാറു കൂലി കൊടുക്കാനേ തികയൂ. തന്നിമിത്തം പഴയ അവസ്ഥയിൽ തന്നെയാണ് പിരിവു നടത്തിയത്; ഗൾഫ് യാത്ര ചെയ്തത്. അങ്ങനെയാണ് എന്നെ ജ്യേഷ്ഠന്റെ മകൻ സ്വീകരിച്ച് ഷാർജയ്ക്ക് കൊണ്ടുപോയി. മകന്റെ റൂമിൽ രണ്ടാഴ്ച താമസിച്ചുകൊണ്ട് ഷാർജ ചാപ്പലിൽ വി. കുർബ്ബാന അർപ്പിച്ചു. സന്ധ്യാ നമസ്ക്കാരവും നടത്തി. പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി ഷാർജ പള്ളിക്ക് കല്ലിട്ടപ്പോൾ അതിലും സംബന്ധിച്ചു. 8-07-94 -ൽ അബുദബി പള്ളിയിൽ പോയി വി. കുർബ്ബാന അർപ്പിച്ചു. ഒരു ദിവസത്തെ പിരിവ് നടത്തി. കാര്യമായി പണം കിട്ടിയില്ല. 21-03-94 -ൽ റാസർ കൈമയ്ക്കു പോയി. ബന്ധുവിന്റെ വീട്ടിൽ താമസിച്ചു. നാല്പതാം വെള്ളിയാഴ്ച അവരുടെ വലിയ ഒരു മുറിയിൽ വി. കുമ്പസാ രം, വി. കുർബ്ബാന എന്നിവ നടത്തി. അവിടെനിന്ന് ദുബായിക്കു പോയി. ശനിയാഴ്ച സന്ധ്യക്ക് ഏഴരയ്ക്ക് ഓശാനയുടെ ശുശ്രൂഷയും, വി. കുർബ്ബാനയും അർപ്പിച്ച് പതിനൊന്നരയ്ക്ക് തീർത്തു. രാത്രി പന്ത്രണ്ടര മണിക്ക് തിരിച്ച് താമസസ്ഥലത്തേക്ക് പോന്നു. കൂടാതെ 4-4-94 -ൽ മസ്ക്കറ്റ് സെന്റ് ഗ്രീഗോറിയോസ് പള്ളിയിലേക്ക് പോകുന്നതിന് മസ്ക്കറ്റിൽ താമസിച്ചിരുന്ന നീലാംവിളയിൽ യോഹന്നാൻ പാപ്പച്ചൻ ഒരു വിസിറ്റിംഗ് വിസ എടുത്തു തന്നിരുന്നു. അവിടെ വികാരി ഇല്ലാതിരുന്നപ്പോൾ പാപ്പച്ചൻ മുഖേന ഭരണ സമിതിക്കാരെ കണ്ട് ആലോചിച്ച് ഒരു വികാരി വരുന്നതുവരെ എന്നെ താല്ക്കാലിക വികാരി ആക്കി. അതിനുശേഷം മസ്ക്കറ്റിൽ നിന്ന് ഇരുപതു കിലോമീറ്റർ ദൂരമുള്ള ഗാല എന്ന പള്ളിയിലും പോരുന്നതു വരെ ബുധനാഴ്ച സന്ധ്യക്ക് വി. കുർബ്ബാന അർപ്പിച്ചിരുന്നു. അങ്ങനെ മൂന്നു മാസത്തെ താല്ക്കാലിക വിക ാരി ആയിക്കഴിഞ്ഞപ്പോൾ സ്ഥിരവികാരി ചെങ്ങന്നൂരിൽ നിന്നു വന്നു. 29-06-94 -ൽ മസ്ക്കറ്റിൽ നിന്നു വീണ്ടും ഷാർജയിലേക്ക് വന്നു. ഷാർജയിൽ ചെക്കിംഗ് നടത്തി. എന്റെ പെട്ടിയിൽ ജീസസിന്റെ മൂന്ന് കാസ

റ്റ് ഉണ്ടായിരുന്നു. ഹാശാ ആഴ്ച നടത്താൻ കൊണ്ടുപോയ പുസ്തകങ്ങൾ, പാസ്പോർട്ട് മുതലായവ എടുത്തുവച്ച് കംപ്ലെയിന്റ് നോട്ടീസും എഴുതിത്തന്നു. യാത്രക്കാരെല്ലാം പോയി. ഞാൻ വിഷമത്തിലായി. ഭാഷ അറിഞ്ഞുകൂടാ. അങ്ങനെ നിൽക്കുമ്പോൾ ജ്യേഷ്ഠന്റെ മകൻ എന്നെ ഷാർജയിൽ കൊണ്ടുപോകാനായി എയർപോർട്ടിലുണ്ടായിരുന്നു. എന്നെ അന്വേഷിച്ചപ്പോൾ ഞാൻ അറബികളുടെ ബന്ധനത്തിലാണ്. ജ്യേഷ്ഠപുത്രന് പരിചയമുള്ള ഒരു മലബാറുകാരൻ മുസ്ലീം പോർട്ടറാണ് അറബി ഓഫീസർമാരെ സമീപിച്ച് വിവരം പറഞ്ഞത്. ജീസസിന്റെ കാസറ്റ് എടുത്തിട്ട് പുസ്തകങ്ങളും പാസ്പോർട്ടും തിരിച്ചുതന്നു. ജ്യേഷ്ഠപുത്രന്റെ കൂടെ താമസിച്ചിട്ട് രാത്രിയിൽ ചില വീടുകളിൽ കയറി കളക്ഷൻ നടത്തി. ജൂലൈ (13–07–94) യിൽ ജ്യേഷ്ഠന്റെ മകനും ബന്ധുക്കളും വിമാനത്തിൽ ബഹറിനിലേക്ക് കയറ്റിവിട്ടു. അവിടെ അഞ്ചു മണിക്കൂർ താമസമുണ്ടായി. അതിനുശേഷം പ്ലെയിനിൽ തിരുവനന്തപുരത്തും തുടർന്ന് കുളമുടിയിലും എത്തി. ചണ്ണപ്പേട്ട സ്വദേശി ഷാജിയും എന്നൊടൊപ്പം ഉണ്ടായിരുന്നു. ഷാജിക്ക് കൊടുക്കാൻ പത്തു ലെറ്റർ ഉണ്ടായിരുന്നു. പെട്ടിയുടെ താക്കോൽ കാണാതെ വന്നപ്പോൾ കമ്പിയിട്ട് കുത്തിപ്പൊട്ടിച്ച് ലെറ്റർ എടുത്തു കൊടുത്തശേഷം പെട്ടി ഞാൻ കിടന്നുവന്ന മുറിയുടെ പടിഞ്ഞാറെ മുറിയിൽ വച്ചു.

ഞാൻ പോയ ശേഷം പത്തനാപുരം ദയറായിലെ ഗബ്രിയേൽ ശമുവേൽ അച്ചനെ ഇവിടേക്ക് അയച്ചിരുന്നു. അച്ചൻ എന്റെ കിടപ്പുമുറിയുടെ മദ്ധ്യത്തിൽ രണ്ട് ബെഞ്ച് പിടിച്ചിട്ടായിരുന്നു കിടന്നത്. യാത്രാക്ഷീണം കൊണ്ടും പെട്ടിയും മറ്റും വെക്കുന്നതിനുള്ള അസൗകര്യം കൊണ്ടും പെട്ടി പടിഞ്ഞാറെമുറിയിൽ പിറ്റേന്ന് പകൽ ഒൻപതു മണി വരെ അവിടെ വച്ചിരുന്നു. പിറ്റേന്ന് നോക്കിയപ്പോൾ പെട്ടിയിലെ ഡ്രാഫ്റ്റും, ചെക്കും കാണാനില്ല. ആകെ ദുഃഖത്തിലും വിഷമത്തിലുമായി. പേർഷ്യയിൽ നിന്നു തിരിച്ചുവന്നപ്പോൾ, എന്നോടു സഹകരിച്ചിരുന്ന പലരും കാണാൻ വന്നിരുന്നു. മനസ്സു നീറി നീറി പ്രാർത്ഥനയിലും കണ്ണുനീരിലും ഒരു മാസം തള്ളി കഴിച്ചു. ഡ്രാഫ്റ്റും ചെക്കും കാണാതെ വന്നപ്പോൾ അന്നവിടെ കൂടിയവരുടെ പേരിൽ കേസു കൊടുക്കാൻ ട്രസ്റ്റിയും സെക്രട്ടറിയും കൂടി തീരുമാനിച്ചു. കേസു കൊടുക്കേണ്ട എന്നു ഞാൻ പറഞ്ഞു. നിരപരാധികളും ശിക്ഷിക്കപ്പെട്ടു എന്നു വരാം. ദൈവേഷ്ടം പോലെ ഭവിക്കട്ടെ എന്നും തീരുമാനിച്ചു. ഏവൻഗേലിയോൻ പുസ്തകത്തിലാണ് ചെക്കും, ഡ്രാഫ്റ്റും റബ്ബർ ബാന്റിട്ട് മുറുക്കി വച്ചിരുന്നത്. ഇതിനിടയിൽ രാത്രി ലൈറ്റും പോയിരുന്നു. പലരും കൂടിയിരുന്നല്ലോ. അതിലൊരാൾ പെട്ടിക്കകത്ത് നിന്ന് രണ്ട് വാച്ചെടുത്ത് അവിടെ നിന്നവരെ കാണിച്ചു. അവര് വഴക്കു പറഞ്ഞു. പെട്ടി കുത്തിപ്പൊട്ടിച്ചിരുന്നതിനാൽ ഭദ്രമല്ലായിരുന്നു.

എന്തായാലും ദുഃഖകരമായ എല്ലാ പ്രതിസന്ധികളും കടിച്ചമർത്തിക്കൊണ്ട് ഓഗസ്റ്റ് 15–നു വി. ദൈവമാതാവിന്റെ പെരുന്നാളിന് ഈ ഓലഷെഡിൽ വി. കുർബ്ബാന അർപ്പിക്കുവാനുള്ള നമസ്ക്കാരം തുടങ്ങുമ്പോൾ, അലമാരയുടെ ഡ്രായിൽ വച്ചിരുന്ന മൈക്രോഫോണും കേബിളും വേണമെന്ന് മൈക്കുകാരൻ ആവശ്യപ്പെട്ടതനുസരിച്ച് എടുത്തു കൊടുക്കാനായി ഡ്രോ തുറന്നപ്പോൾ ഡ്രാഫ്റ്റും ചെക്കും ആരോ കൊണ്ടു വച്ചിരിക്കുന്നതുപോലെ അവിടെ കണ്ടു. കണ്ണുനീരോടു കൂടിയാണ് അന്നത്തെ നമസ്ക്കാരവും, വി. കുർബ്ബാനയും നടത്തിയത്. എന്തായാലും പ്രതിസന്ധികളെല്ലാം തീർത്ത് വീണ്ടും പള്ളിയുടെ പണി തുടങ്ങി. ഡ്രാഫ്റ്റും ചെക്കും പൂർത്തീകരിച്ചു. ഡ്രാഫ്റ്റും ചെക്കും ട്രസ്റ്റിയെ ഏൽപ്പിച്ചു. 1995 മാർച്ച് 3, 4 (വെള്ളി, ശനി) ദിവസങ്ങളിൽ പ. മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ പ്രധാന കാർമ്മികത്വത്തിലും, നിയുക്ത കാതോലിക്കാ ബാവായുടെയും, മറ്റു തിരുമേനിമാരുടെയും സഹകരണത്തിലും കൂദാശ നിർവ്വഹിച്ചു. അങ്ങനെ ഇടവകയെ പള്ളി ഏൽപ്പിച്ചു. തുടർന്ന് ഇടവക പഴയ ഓലഷെഡിൽ നിന്നു വിട്ടുപോയി. അവസാനം ഈ ഓലഷെഡിലായിരുന്നു ഏഴു നേരം നമസ്ക്കാരവും ചില ശനിയാഴ്ചകളിൽ വി. കുർബ്ബാനയും അർപ്പിച്ചുകൊണ്ടിരുന്നത്.

എനിക്ക് സംഗീതത്തോട് സ്വതസിദ്ധമായ ഒരു വാസനയുണ്ട്. അത് ഏതാണ്ട് 12 വയസ്സു മുതൽ തുടങ്ങിയതാണ്. അത് ഇന്നും ഞാൻ പരിപോഷിപ്പിച്ചുകൊണ്ടിരിക്കുന്നു. ഞാൻ വിശുദ്ധ കുർബാന ചൊല്ലി തിരിച്ചു വരുമ്പോൾ ബസിന്റെ ഒരു സൈഡിലിരുന്ന് മൂളിപ്പാട്ടു പാടുന്ന സ്വഭാവക്കാരനായിരുന്നു. ഞാൻ ഉറങ്ങാൻ പോകുമ്പോൾ ചില പാട്ടുകൾ മനസ്സിൽ പൊന്തിവരാറുണ്ട്. ചിലപ്പോൾ ഉറക്കമുണർന്ന് വീണ്ടും ഉറങ്ങാൻ ശ്രമിക്കുമ്പോഴും മനസ്സിൽ പാട്ടു പൊടിക്കാറുണ്ട്. മാതാവിന്റെ ഗീതങ്ങൾ പെരുന്നാളിന് ഉപയോഗിക്കാൻ ഞാൻ ഗദ്യവും പദ്യവും ടേപ്പ് ചെയ്ത് വെച്ചിട്ടുമുണ്ട്. അതുപോലെ ഗീവറുഗീസ് സഹദായുടെയും, തോമ്മാശ്ലീഹായുടെയും, പരുമല തിരുമേനിയുടെയും പെരുന്നാളുകളിലെ പാട്ടുകളും റിക്കോർഡ് ചെയ്ത് സൂക്ഷിക്കുന്നു. ചില പാട്ടുകൾ സ്വന്തമായും രചിച്ചിട്ടുണ്ട്. അവ യഥാസമയം ഉപയോഗിക്കാറുമുണ്ട്. ജനങ്ങൾ പലരും എന്റെ പാട്ടും വായനയും വളരെ കൗതുകത്തോടെ വീക്ഷിച്ചു വരുന്നു.

ഞാൻ ദയറായിൽ ചേരുന്നതിനു മുമ്പ് കുളമുടി മലയിൽ ഒരു പള്ളിക്കു ഫൗണ്ടേഷനും ബേസ്മെന്റും

കെട്ടി ഇട്ടിരുന്നല്ലോ. ദയറായിൽ നിന്ന് എന്നെ ഇവിടെ ആക്കിയതിനുശേഷം ഞാൻ അഭിവന്ദ്യ തിരുമേനിയോടു പറഞ്ഞ് കെട്ടിഇട്ടിരിക്കുന്ന പഴയ ഫൗണ്ടേഷൻ ബേസ്മെന്റ് നല്ല സ്ഥാനത്തല്ല നിൽക്കുന്നത്, ഇതു മാറ്റിയാൽ കൊള്ളാമെന്ന്. തിരുമേനി ഇതു മനസ്സിലാക്കി പത്തനാപുരത്തു നിന്ന് ഇവിടെവന്ന് ഒരു കണക്കുകാരൻ ആശാരിയെ വിളിപ്പിച്ച് പഴേ അടിസ്ഥാനം മാറ്റി മധ്യസ്ഥാനം കണ്ട് കുറ്റി അടിച്ചു, വാനം തോണ്ടി ഇട്ടിരുന്നു. മുപ്പതു വർഷത്തോളം ആ വാനം കാട് കയറി കിടന്നു. അതിനുശേഷം തീമോത്തിയോസ് തിരുമേനിയോടു പറഞ്ഞ് 15-06-97 -ൽ കുളമുടി മലയിൽ ആശ്രമത്തിനും പ. ദൈവമാതാവിന്റെ നാമധേയത്തിലുള്ള ആശ്രമചാപ്പലിനും കല്ലിട്ടു. എന്റേയും, ഈ ഓലഷെഡിന്റേയും ഫോട്ടോ എടുത്ത് അമേരിക്കയിലേക്കും ഗൾഫിലേക്കും മറ്റും അയച്ചു. സഹൃദയരായ പലരും ഉദാരമായ സംഭാവന നൽകിയതിനാൽ മനോഹരമായ ഒരു ചാപ്പൽ പണിത് 2001-ൽ ഡിസംബർ 21, 22 തീയതികളിൽ യാക്കൂബ് മാർ ഐറേനിയോസ് തിരുമേനി കൂദാശ ചെയ്തു. എല്ലാവർക്കും തലേന്നും പിറ്റേന്നും സദ്യയും നല്കി.

ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ നിരണം ഭദ്രാസനത്തിലെ അഞ്ചു പള്ളികളിൽ ഞാൻ വികാരി ആയിരുന്നുവല്ലോ. അഭിവന്ദ്യ തിരുമേനിയെ ഒരിക്കൽ ഞാൻ ക്ഷണിച്ചു. അദ്ദേഹം ഇവിടെ വന്ന് നമസ്ക്കാരം കഴിഞ്ഞ് പ്രസംഗവും ചെയ്തു. രാത്രിയിൽ പഴയ ആശ്രമത്തിൽ അന്തിയുറങ്ങി. രാവിലെ നമസ്ക്കാരവും കഴിഞ്ഞ് തിരുമേനിയെ ഈ മല കാണാൻ വിളിച്ചുകൊണ്ടു പോയി. സ്ഥലം കണ്ടിട്ട് “പ്രകൃതി സുന്ദരമായ സ്ഥലം; സന്യാസജീവിതക്കാർക്ക് പറ്റിയ സ്ഥലം, ശാന്തതയും സ്വസ്ഥതയും, സ്വൈരതയും ഉള്ള സ്ഥലം. ആരുടെ നാമധേയത്തിലാണ് പള്ളിക്ക് കല്ലിട്ടിരിക്കുന്നത്” എന്നും മറ്റും ചോദിച്ചു. മാതാവിന്റെ നാമധേയത്തിലാണെന്ന് ഞാൻ പറഞ്ഞപ്പോൾ തിരുമേനി അവിടെനിന്ന് പ്രാർത്ഥിച്ചശേഷം എന്റെ തലയിൽ കൈവച്ച് അനുഗ്രഹിച്ചു. “റമ്പാച്ചനെ ഇവിടെ അടക്കണം” എന്നും പറഞ്ഞു.

പത്തനാപുരത്തിന്റെ ശാഖാ സ്ഥാപനമായ ഈ സ്ഥലത്ത് എന്റെ പ്രയത്നവും, ആയുസ്സും, ആരോഗ്യവും, കഴിവുകളും ഞാൻ അർപ്പിച്ചതുകൊണ്ടും അഭിവന്ദ്യ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി കല്പിച്ചതുകൊണ്ടും കുളമുടി മലയിൽ പണിതിരിക്കുന്ന സ്ഥലത്ത് മദ്ബഹായുടെ വടക്കുവശത്തെ മുറ്റത്ത് ഞാൻ മരണമടയുമ്പോൾ അടക്കുക. ഞാൻ ഇവിടെ ഏറെനാൾ ജീവിച്ചതുകൊണ്ടും, യാതനകളും, വേദനകളും ആയുസും ആരോഗ്യവും അനുഭവിച്ചതുകൊണ്ടും ഞാൻ ഈ മണ്ണിൽത്തന്നെ അലിഞ്ഞു ചേരട്ടെ. അതുകൊണ്ട് ഇക്കാര്യത്തിൽ താബോർ ദയറാ അധികാരി കളാരും വാശി പിടിക്കുകയോ നിർബന്ധം പിടിക്കുകയോ ചെയ്യരുതെന്ന് വിനീതമായി അപേക്ഷിക്കുന്നു. തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി കല്പിച്ചിരുന്ന രണ്ട് സംഗതികൾ ദയറാവാസികളെ വീണ്ടും ഞാനോർപ്പിക്കട്ടെ. “യൗവ്വനക്കാരനായ താൻ ഇവിടെ ഒറ്റയ്ക്ക് താമസിക്കയാണ്. എനിക്കും എന്റെ സ്ഥാപനത്തിനും ആക്ഷേപം വരുത്തിയാൽ പട്ടിയെ തല്ലിക്കൊന്ന് പുറത്തടിച്ചുകൊണ്ട് റോഡേ നടത്തും. രണ്ടാമത്, താൻ ഇവിടെ മരിച്ചടക്കപ്പെടണം. എന്റേയും ആഗ്രഹം ഇതാണ്. എന്നെ ഈ കുളമുടി മലയിലെ ഈ ദയറാപള്ളി വക സ്ഥലത്ത് സംസ്ക്കരിക്കണം. എല്ലാവരോടും എനിക്കൊരഭ്യർത്ഥനയുണ്ട്. ദയറാ ജീവിതം നയിക്കുന്നവരും, സന്യാസികളും, ലോകജീവിതം നയിക്കുന്ന യുവതീ യുവാക്കളും, അവിവാഹിതർ, വിധവകൾ, വ്രതാനുഷ്ഠകർ എന്നിവരും കല്പനാനുസരണമായി ജീവിച്ച് ക്രിസ്തുയേശുവിന്റെ സ്വർഗ്ഗീയ മുന്തിരിത്തോപ്പിലെ തോഴന്മാരും തോഴികളുമായിത്തീരുന്നതിന് കൂടുതൽ ഉത്സാഹിക്കണമെന്ന് ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.

**നിങ്ങളുടെ ബലഹീനനും പാപിയുമായ**
**ഗീവറുഗീസ് റമ്പാൻ**

# അനുബന്ധം 1

## അപകടങ്ങളിൽ കൂട്ടായിനിന്ന ദൈവം

അനുവാചകർ അറിയാൻ ജീവിതത്തിൽ നേരിട്ട ചില പ്രതിസന്ധികളെക്കുറിച്ച് എഴുതുകയാണ്.

കടമ്പനാട് നസറേത്ത് കോൺവെന്റിലാണ് ഞാൻ മാസത്തിൽ രണ്ട് തവണ വിശുദ്ധ കുർബ്ബാന അർപ്പിച്ചുകൊണ്ടിരുന്നത്. രാവിലെ ഏഴു മണിക്ക് നമസ്ക്കാരം തുടങ്ങി ഒൻപതര ഒൻപതേമുക്കാലാകുമ്പോൾ തീർക്കുകയാണ് പതിവ്. രാവിലെ കാപ്പി കഴിഞ്ഞ് അവിടെ വിശ്രമിച്ച് ഒന്നര മണിക്കുള്ള ബസിൽ കയറി അടൂർ ബസ്റ്റാൻഡിൽ ഇറങ്ങും. ഇവിടെ നിന്നു ബസിൽ കയറി കൊട്ടാരക്കര ഇറങ്ങിയാണ് ആശ്രമത്തിൽ നടന്നെത്തുന്നത്.

ഒരു തവണ വി. കുർബ്ബാന കഴിഞ്ഞ് അടൂർ സ്റ്റാന്റിലിറങ്ങി. ബസ് കാത്ത് നാലു മണിക്കൂർ നിൽക്കേണ്ടി വന്നു. ബസ് കിട്ടാതെ വിഷമിച്ച് നിൽക്കുമ്പോൾ നാലു മണിക്കു കോട്ടയത്തു നിന്നു തിരുവനന്തപുരത്തേക്കുള്ള ഒരു ഫാസ്റ്റ് വന്നു. അടൂർ ബസ്സ്റ്റേഷൻ ഇല്ലാതിരുന്ന കാലം. റോഡിൽ തന്നെയാണ് ബസ് നിർത്തി ആളെ കയറ്റുകയും, ഇറക്കുകയും ചെയ്തിരുന്നത്. എന്തായാലും ഇനിവരുന്ന ബസ്സിൽ കയറണമെന്ന് വിചാരിച്ചപ്പോഴാണ് ഫാസ്റ്റ് വന്നത്. റോഡിൽ നിർത്തി. കഴിവുള്ളവരും, ശക്തിമാൻമാരും ബലം പ്രയോഗിച്ച് കയറി. ഫുഡ്ബോർഡിലും ആളുകൾ കയറിനിൽക്കുന്നതിന്റെ ഇടയിലൂടെ ഞാനും അള്ളിപ്പിടിച്ചുകയറി. ഫുഡ്ബോർഡിലെ കമ്പിയിൽ അല്പം പിടികിട്ടി. ഒരു കാല് ഫുഡ്ബോർഡിൽ ചവിട്ടാൻ പറ്റിയതുമില്ല. ഒരു കണക്കിൽ ആളുകളുടെ ഇടയിൽ കൂടി ഒരു കാൽ ചവിട്ടാൻ സൗകര്യം കിട്ടി. കൈയിൽ കുടയുണ്ട്, ബാഗുണ്ട്. ബസ്സിനകത്തേക്കു കയറാൻ നിവൃത്തിയില്ലാതെ വന്നു. കണ്ടക്ടർ ബല്ലുമടിച്ചു. എന്റെ ഒരു കാൽ തറയിൽ കൂടി ഇഴയുകയാണ്. റോഡിൽ നിന്ന ഒരാൾ "അയ്യോ അച്ചൻ പോയെ" എന്നു നിലവിളിച്ചു. എന്റെ കാലിലെ ചെരുപ്പു പോയി, ബാഗു പോയി, തൊപ്പി പോയി, കുട പോയി. ബസ് 50 മീറ്റർ നീങ്ങിയിരുന്നു. കണ്ടക്ടർ ബല്ലടിച്ചു. വണ്ടി നിർത്തി. അന്ന് ബസിന്റെ അടിയിലാകേണ്ടതായിരുന്നു. പാവപ്പെട്ട ആ മനുഷ്യൻ വന്ന് പല ഭാഗത്തായി ചിതറിക്കിടന്ന എന്റെ ചെരുപ്പ്, തൊപ്പി, കുട, ബാഗ് എല്ലാം എടുത്ത് തന്നശേഷം അയാൾ കരഞ്ഞുകൊണ്ട് എന്നെ ആശ്വസിപ്പിച്ചു. ഇതെല്ലാം ഞാൻ എഴുതിയത് കരഞ്ഞുകൊണ്ടാണ്. പിന്നാലെ വന്ന ഒരു കൊട്ടാരക്കര ബസ്സിൽ കയറി സന്ധ്യയോടെ ആശ്രമത്തിൽ വന്നുചേർന്നു. രാത്രി നമസ്ക്കാരത്തിൽ ഈ സംഭവം ഓർത്ത് ഞാൻ പൊട്ടിക്കരഞ്ഞു പ്രാർത്ഥിക്കുകയായിരുന്നു.

രണ്ടാമതൊരു സംഭവം നിരണം വടക്കുംഭാഗം പള്ളിയിൽ വി. കുർബ്ബാന ചൊല്ലാൻ തലേന്ന് ഒരു മണിക്കു പുറപ്പെട്ടു. ആശ്രമ പുരയിടത്തിന്റെ സൈഡിൽ റോഡരികിലെ കയ്യാലയിൽ നിന്ന് റോഡിലോട്ടിറങ്ങാൻ കയ്യാലസൈഡിൽ മൂന്നു പാറക്കല്ല് ചവിട്ടുപടിയായി കയറ്റി വച്ചിട്ടുണ്ടായിരുന്നു. റോഡിലേക്കുള്ള സ്റ്റെപ്പ് കല്ലിൽ ചവിട്ടി ഇറങ്ങിയപ്പോൾ കുപ്പായത്തിന്റെ പിൻവശം കല്ലിൽ ഉടക്കി. കമഴ്ന്നടിച്ച് കൈയിലിരുന്ന ബാഗിന്റെ പുറത്ത് കൈ രണ്ടും കുത്തിയാണ് വീണത്. ആ വീഴ്ചയിൽ കൈ ഒടിയുകയോ കാൽ ഒടിയുകയോ ചെയ്യേണ്ടതായിരുന്നു. അതിൽ നിന്നും ദൈവംതമ്പുരാൻ രക്ഷിച്ചു. തിരിച്ചുവന്ന് കീറിയ കുപ്പായം മാറാതെ നേരെ കൊട്ടാരക്കരയിലെ തയ്യൽക്കടയിൽ ചെന്ന് തയ്പിച്ചുകൊണ്ടാണ് യാത്ര ചെയ്തത്.

മൂന്നാമതൊരു സംഗതി ഓർപ്പിക്കുന്നു. 2000-ാം ആണ്ട് പിറക്കുന്നതിന്റെ തലേന്ന്, അതായത് ന്യൂ ഇയറിന്റെ തലേന്ന് ഞാൻ ശ്രീകാര്യം പള്ളിയിൽ ഒരു പെരുന്നാളിന് ക്ഷണമനുസരിച്ച് പോകവേ ഉച്ചസമയത്ത് ഒരു ഓട്ടോ പിടിച്ച് കാപ്പാസെറ്റും മറ്റും പെട്ടിയിൽ വച്ച് കൊട്ടാരക്കരയിൽ ഇറങ്ങി. തിരുവനന്തപുരത്തേക്കുള്ള ബസ് സ്റ്റാന്റിൽ പാർക്ക് ചെയ്തിരുന്നു. അതിൽ രണ്ടുമൂന്നു പേർ മാത്രം. ബാക്കിയുള്ളവരെല്ലാം ഉച്ചഭക്ഷണത്തിനു പോയിരുന്നു. ഞാൻ പെട്ടിയും കുടയുമായി ബസ്സിൽ കയറുന്നതിന് ഫുട്ബോഡിന്റെ സൈഡിലെ കമ്പിയിൽ ചെന്ന് പിടിച്ചു. പെട്ടിയും കുടയും കയ്യിൽ ഇരുന്നതുകൊണ്ട് സൗകര്യമായി പിടിക്കാൻ സാധിച്ചില്ല. കൈ രണ്ടും പിടിവിട്ട് പുറകോട്ട് മലർന്നു. വാതിലിലിരുന്ന ഒരു സ്ത്രീ എന്റെ കൈക്ക് കയറിപ്പിടിച്ച് നിർത്തിയില്ലായിരുന്നെങ്കിൽ ഞാൻ പുറകോട്ട് മലർന്ന് ബസ്സ്റ്റാൻഡിൽ വീഴുകയും എന്തെങ്കിലും അപകടം സംഭവിക്കുകയും ചെയ്യുമായിരുന്നു. വീഴാതെ എന്നെ പിടിച്ചുനിർത്തി രക്ഷിച്ചത് ആ സ്ത്രീയാണ്. പ്രാർത്ഥനയിൽ പറയുന്നതുപോലെ "എന്റെ സഹായക്കാരൻ എവിടെനിന്നു വരും. എന്റെ സഹായം ആകാശവും ഭൂമിയും സൃഷ്ടിച്ച കർത്താവിന്റെ സന്നിധിയിൽ നിന്നാകുന്നു. നിന്റെ കാൽ കല്ലിനോടു തട്ടാതെവണ്ണം നിന്നെ ഞാൻ താങ്ങിക്കൊള്ളും" എന്ന വാഗ്ദാനമാണ് ദൈവംതമ്പുരാൻ അവിടെ നിറവേറ്റിയത്.

ശ്രീകാര്യം പള്ളിയിലെ വി. കുർബ്ബാനയും പെരുന്നാളും കഴിഞ്ഞ് ആശ്രമത്തിൽ വന്ന് രാത്രിയിലെ

പ്രാർത്ഥനയ്ക്കു പൊട്ടിക്കരഞ്ഞുകൊണ്ടാണ് ദൈവത്തെ സ്തുതിച്ചത്.

നാലാമത്തെ സംഗതി കുളമുടി മലയിലെ ചാപ്പലിൽ രാവിലെ ഏഴരയ്ക്ക് വി. കുർബ്ബാന തീരത്തക്ക വണ്ണം വെളുപ്പിന് നാലു മണിക്ക് എഴുന്നേറ്റ് തയ്യാറായിക്കഴിഞ്ഞു. വെളിയിലുള്ള ഒരു കല്ലിൽ കാലിന്റെ ഉപ്പൂറ്റി ഉരയ്ക്കുന്നതിനു വേണ്ടി ഒരു കപ്പ് വെള്ളവുമായി കുളിമുറിയിൽ കയറി തിരിച്ചു വരുമ്പോൾ സ്റ്റെപ്പിൽ കാലുതെറ്റി മുറ്റത്ത് കരിങ്കല്ലുകൊണ്ട് സൈഡു കെട്ടിയിരുന്നതിന്റെ അരുകിൽ കരണം മറിഞ്ഞു വീണു. ഒരാപത്തും പറ്റിയില്ല. അവിടെയും എന്തെങ്കിലും അപകടം സംഭവിക്കുമായിരുന്നു. അവിടെ നിന്നെഴുന്നേറ്റ് തൂത്തു തുടച്ച് മലയിൽ പള്ളിയിൽ പോയി. വി. കുർബ്ബാന അർപ്പിച്ചു. ഇതുപോലുള്ള സംഗതികൾ ഇനിയും ഉണ്ടായിട്ടുണ്ട്.

ഒരു ദിവസം ശനിയാഴ്ച സന്ധ്യാനമസ്ക്കാരം കഴിഞ്ഞ് ഏഴു മണിക്ക് മുറ്റത്തേക്കിറങ്ങുമ്പോൾ സ്റ്റെപ്പിൽ കാൽ തട്ടി മറിഞ്ഞു വീണു. ആ വീഴ്ചയിൽ തല പൊട്ടി ഗുരുതരമായി പരുക്ക് പറ്റേണ്ടതായിരുന്നു. കൈ കുത്തിയാണു വീണത്. പള്ളി മൂപ്പൻ സ്തേപ്പാനാണ് വീണ കിടപ്പിൽ നിന്ന് എന്നെ പിടിച്ചെഴുന്നേൽപ്പിച്ചത്. പലരും വിവിധ രീതിയിൽ അപകടപ്പെട്ടു മരിക്കുന്നു. ഗുരുതരമായ പരുക്ക് പറ്റി ചിലരുടെ കൈകാൽ ഒടിയുന്നു. മാരകമായ പല അപകടങ്ങളിൽ നിന്ന് ഇന്നുവരേയും കാത്തുസൂക്ഷിക്കുന്ന ദൈവംതമ്പുരാന് ആയിരംആയിരം സ്തുതി അർപ്പിച്ചുകൊണ്ടിരിക്കുന്നു. എന്റെ വീഴ്ചകളെല്ലാം ആപൽക്കരമായിരുന്നല്ലൊ. നിരണം വടക്കുംഭാഗം പള്ളിയുടെ വികാരിയായിരിക്കുമ്പോഴുണ്ടായ ഒരു സംഭവം വിവരിക്കട്ടെ.

ആ പള്ളിയുടെ പണി പൂർത്തിയായതിനു ശേഷം അതിന്റെ കൂദാശ നിർവ്വഹിക്കാൻ നിവർത്തിയില്ലാതെ വന്നപ്പോൾ ഒരു ആദ്യഫലശേഖരണത്തിനായി ഞാനും പള്ളി കൺവീനറും ചേർന്ന് വീടുകൾ സന്ദർശിച്ച് ആദ്യഫല ശേഖരണം നടത്തിപ്പോകുന്ന വഴി ഒരു വലിയ തോട്ടിൽ ഒരു തെങ്ങിൻതടിയാണ് പാലമായിട്ടിരുന്നത്. ചാറ്റൽ മഴയും ഉണ്ടായിരുന്നു. പാലത്തിന്റെ സമീപത്തെത്തി. പാലത്തിലേക്കു കയറാൻ ഒരു കാൽ ചവിട്ടുമ്പോൾ തെന്നി. മുട്ടും കയ്യും കുത്തി. തോട്ടിൽ മറിഞ്ഞില്ല. എന്റെ കൂടെ വന്ന സാർ കരഞ്ഞുകൊണ്ട് 'അയ്യോ എന്റെ ദൈവമേ' എന്നു വിളിച്ചുകൊണ്ട് പറഞ്ഞു, "വീണെങ്കിൽ കുട്ടയിൽ വാരിക്കെട്ടാമായിരുന്നല്ലോ എന്ന്." ഞാൻ സാറിനോടു പറഞ്ഞു, "സാറെ വിഷമിക്കേണ്ട. ദൈവംതമ്പുരാന്റെ തീരുമാനം, എന്റെ ജീവിതം ഇവിടെവരെ മതി എന്നു നിശ്ചയിച്ചിരുന്നെങ്കിൽ അപ്രകാരം സംഭവിക്കും." ഈ സംഗതി സാർ പിറ്റേന്ന് വി. കുർബ്ബാന കഴിഞ്ഞ് പള്ളിയിൽ പ്രസ്താവിച്ചു. അച്ചനെ ഇന്നലെ കുട്ടയിൽ വാരിക്കെട്ടാവുന്ന വിധത്തിലുള്ള ഒരു വീഴ്ച ആയിരുന്നു. സംഭവിച്ചതെല്ലാം അറിയിച്ചു. ഇടവകജനങ്ങൾ അതുകേട്ടു സഹതപിച്ചു. എനിക്ക് ഇടതുകണ്ണിനു നല്ല കാഴ്ചയില്ലായിരുന്നു. ചെറിയ അക്ഷരം വായിക്കാൻ സാധിക്കാതെയായി. കൊട്ടിയം ഹോളിക്രോസ് ഹോസ്പിറ്റലിൽ പോയി ഐ സ്പെഷ്യലിസ്റ്റിനെ സമീപിച്ചു. പരിശോധനയിൽ പറഞ്ഞു, "ഇടതുകണ്ണിന്റെ സൂക്ഷ്മദൃഷ്ടിയുടെ ഞരമ്പിന് കേടാണ്. അതുകൊണ്ട് ഓപ്പറേഷൻ ചെയ്വാൻ പറ്റുകയില്ല." ആയതിനാൽ ഒരു വൈദികന് ആവശ്യമുള്ള പുസ്തകങ്ങൾ എൻലാർജ് ചെയ്തു. ഏതാണ്ട് ഇരുപത്തിരണ്ടായിരം രൂപായുടെ പുസ്തകങ്ങൾ എൻലാർജ് ചെയ്തു. പഴയതിനേക്കാൾ കാഴ്ച കുറഞ്ഞു. മധുരയിൽ പോയി അരവിന്ദ് ഹോസ്പിറ്റലിലെ ഐ സ്പെഷ്യലിസ്റ്റിനെ കാണിച്ചു. പരിശോധിച്ചപ്പോൾ സൂക്ഷ്മദൃഷ്ടിയുടെ ഞരമ്പ് കേടായെങ്കിലും ഓപ്പറേഷൻ ചെയ്താൽ 80 ശതമാനം കാണാൻ സാധിക്കുമെന്ന് പറഞ്ഞു. അങ്ങനെ ഇടതുകണ്ണ് ഓപ്പറേഷൻ ചെയ്തു. 50 ദിവസം കഴിഞ്ഞ് വീണ്ടും അതേ ആശുപത്രിയിൽ പരിശോധന നടത്തി കണ്ണാടി തന്നു. കൂടാതെ വലതു കണ്ണും ഓപ്പറേഷൻ ചെയ്തു. 50 ദിവസം കഴിഞ്ഞ് ചെന്നപ്പോൾ ചെറിയ അക്ഷരങ്ങൾ വായിപ്പിച്ചു. ഇപ്പോൾ പഴയതുപോലെ ചെറിയ അക്ഷരങ്ങൾ വായിക്കാം. പേപ്പർ വായിക്കാം, ബൈബിൾ വായിക്കാം, വലിയ അക്ഷരങ്ങൾ ഉള്ള പുസ്തകങ്ങൾ മാറ്റി ചെറിയ അക്ഷരങ്ങൾ ഉള്ളതു തന്നെയാണ് ഇപ്പോൾ വായിക്കുന്നത്. ദൈവംതമ്പുരാൻ എല്ലാവിധത്തിലും എന്നെ സംരക്ഷിച്ച് താങ്ങിക്കൊണ്ടിരിക്കുന്നു.

നോമ്പു കാലങ്ങളിൽ സന്ധ്യ വരെയും പള്ളിയിലിരുന്നു പ്രാർത്ഥിച്ചും കണ്ണീരൊഴുക്കിയും 50 നോമ്പു നോക്കുമായിരുന്നു. ദയറായിൽ വന്നതിനുശേഷവും പെസഹായ്ക്ക് ഭക്ഷണം കഴിച്ചാൽ ഉയിർപ്പിന് വി. കുർബ്ബാന അനുഭവിച്ചു കഴിഞ്ഞാണ് എന്തെങ്കിലും ഭക്ഷിക്കുക. കൂടാതെ ഹൊവേറെ ആഴ്ച കഴിഞ്ഞ് വീണ്ടും വലിയ നോമ്പു പോലെ വർഷങ്ങളായി പെന്തക്കോസ്തി ഞായറാഴ്ച വരെ 22 1/2 വരെ (മൂന്നു മണിവരെ) ഉപവസിക്കുമായിരുന്നു. ഇങ്ങനെ ഏതാണ്ട് 65 വയസ്സു വരെ നോമ്പെടുത്തു. തന്നിമിത്തം പല രോഗങ്ങൾ പിടിച്ചു. അൾസറായി, പൈൽസായി, ഹെർന്യയായി, നാലു ഓപ്പറേഷന് വിധേയനായി. മേലിൽ വയറു കാലിയാക്കരുതെന്ന് ഡോക്ടർ നിർദ്ദേശിച്ചതനുസരിച്ച് അല്പം ഭക്ഷണം കഴിച്ചുകൊണ്ടിരിക്കുന്നു.

കൊട്ടിയം ഹോളിക്രോസ് ആശുപത്രിയിലും കൊട്ടാരക്കര വിജയാ ഹോസ്പിറ്റലിലും ചികിത്സിപ്പിച്ചു. സൗഖ്യം ലഭിക്കാതെ വന്നതിനാൽ കോഴഞ്ചേരി മുത്തൂറ്റ് ആശുപത്രിയിൽ അഡ്മിറ്റു ചെയ്തു. ചെറുതും

വലുതുമായ നാലു ഓപ്പറേഷന് വിധേയനായി. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ എന്നെ സന്ദർശിച്ചു പ്രാർത്ഥന നടത്തി. അഭിവന്ദ്യരായ തീമോത്തിയോസ്, സഖറിയാ മാർ ദീവന്നാസ്യോസ് എന്നിവരും പല വൈദികരും, അവൈദികരും പ്രാർത്ഥന നടത്തിയതിനെ തുടർന്ന് സൗഖ്യം ലഭിച്ചു. മേലിൽ വയറു കാലി ആക്കരുതെന്നും, മറ്റും വേണ്ട നിർദ്ദേശങ്ങൾ ഡോക്ടർ നല്കി. അങ്ങനെ 65 വയസ്സു വരെയും കഠിനമായ നോമ്പു നോക്കി ജീവിച്ചു. ഇനിയുള്ള ആയുസ്സ് ദൈവത്തിനു വേണ്ടി ജീവിച്ച് തീർക്കാനാണാഗ്രഹം. കണ്ണുനീരിൽക്കൂടിയാണ് ഇത് എഴുതുന്നത്. ഹിസ്ക്കിയാവിന് മാരകരോഗം പിടിപെട്ടു മരണത്തിന്റെ സന്ദേശം ശ്രവിച്ചപ്പോൾ ഹിസ്ക്കിയാവ് കണ്ണുനീരോടെ യഹോവയോട് പ്രാർത്ഥിച്ചു. കണ്ണുനീരിന്റെയും പ്രാർത്ഥനയുടെയും ഫലമായി ഹിസ്ക്കിയാവിന് അരുളപ്പാടുണ്ടായി. "അല്ലയോ ഹിസ്ക്കിയാവെ, നിന്റെ പ്രാർത്ഥന കേട്ടു; നിന്റെ കണ്ണുനീര് ഞാൻ കണ്ടിരിക്കുന്നു. നിന്റെ രോഗത്തിന് ഞാൻ സൗഖ്യം തരും. മൂന്നാം ദിവസം നീ ദേവാലയത്തിലേക്ക് പോകും. നിന്റെ ആയുസ്സിനോട് ഞാൻ 15 സംവത്സരം കൂട്ടും" (2 രാജാ. 20:5-6) എന്ന അനുഭവമാണ് ദൈവംതമ്പുരാൻ എനിക്കും തന്നിരിക്കുന്നത്.

മറ്റൊരു സംഭവവും ഓർക്കുന്നു. എൽ.കെ.ജി., യു.കെ.ജി. സ്കൂൾ നടത്തുന്ന ശമുവേൽ സാറും ഞാനും കൂടി സ്കൂളിന് അംഗീകാരം കിട്ടുന്നതിനുവേണ്ടി കൊടിക്കുന്നിൽ സുരേഷിനെ കാണ്മാൻ കൊട്ടാരക്കര വരെ പോയി. കണ്ടശേഷം ഓട്ടോയിൽ തിരിച്ചുപോരുമ്പോൾ പുറകെ വന്ന ഒരു ഓട്ടോ ഞങ്ങളുടെ ഓട്ടോയിൽ ഇടിച്ച് മറിഞ്ഞു. ഞാൻ ഓട്ടോയുടെ അടിയിലും സൈഡിലിരുന്ന ആൾ എന്റെ പുറത്തും വീണു. കൊട്ടാരക്കര ജംഗ്ഷനിലുണ്ടായിരുന്ന ആളുകൾ കൂടി ഓട്ടോയുടെ അടിയിൽ നിന്നു എന്നെ പൊക്കി എടുത്തു. കുറെ ചതവും മുറിവും ഉണ്ടായി. എന്നെ കൊട്ടാരക്കര ക്രിസ്തുരാജ് ഹോസ്പിറ്റലിലാക്കി. 11 ദിവസം കിടന്നു. കൂടാതെ ചെക്കപ്പു നടത്തിക്കൊണ്ടിരുന്നു. ഓട്ടോ അപകടത്തിൽ മരിക്കേണ്ടതായിരുന്നു.

ഒരു സംഭവം കൂടി. നിരണം വടക്കുംഭാഗം സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയിലെ വികാരിയായി മൗണ്ട് താബോർ ദയറായിലെ ഒരച്ചൻ സേവനം അനുഷ്ഠിക്കവേ ആ പള്ളിയിലെ അച്ചൻ റമ്പാൻ സ്ഥാനം ഏറ്റിരുന്നു. അതിനു പകരം അദ്ദേഹത്തിന്റെ ജ്യേഷ്ഠനായ പട്ടാളക്കാരൻ രാജിവച്ചു ദയറായിൽ വന്നുചേർന്നു. ഒരു വർഷം കഴിഞ്ഞപ്പോൾ അദ്ദേഹത്തെ വൈദികനാക്കി. ദയറായിൽ ഒന്നിലധികം പേരുകളുള്ളവരുണ്ടെങ്കിൽ വൈദികനാക്കുമ്പോൾ ആ പേരു മാറ്റി പുതിയ പേരിടുക പതിവാണ്. അങ്ങനെ അദ്ദേഹത്തിന്റേയും പേരു മാറ്റി. അദ്ദേഹത്തെയാണ് നിരണം വടക്കുംഭാഗം പള്ളിയിൽ വികാരി ആക്കിയിരുന്നത്. ഈ ലേഖകൻ പലപ്പോഴും ഈ പള്ളിയിൽ വികാരിമാരുടെ അഭാവത്തിൽ വി. കുർബ്ബാന അർപ്പിക്കുമായിരുന്നു. ഒരിക്കൽ ക്രിസ്മസിനോടനുബന്ധിച്ച് അവിടെ വി. കുർബ്ബാന അർപ്പിക്കാൻ ചെന്നപ്പോൾ ഒന്നുരണ്ട് മണിക്കൂർ വെയ്റ്റ് ചെയ്യേണ്ട സന്ദർഭമുണ്ടായി. ഡേവിഡച്ചനെപ്പറ്റി അപ്പോൾ അവിടുത്തെ യൂത്ത് ലീഗുകാരുമായി സംസാരിക്കാനിടയായി. അപ്പോൾ ക്രിസ്മസിന് ആരാണ് വരുന്നത്, വികാരി അച്ചനാണോ, അച്ചനാണോ എന്ന് ചോദിച്ചപ്പോൾ ഞാൻ പറഞ്ഞു. "ദയറായിലെ നിയമം അനുസരിച്ച് ആരെ വിടുന്നുവോ അവർ വരും." ഉടൻ യുവാക്കൾ പറഞ്ഞു. "വികാരി അച്ചൻ ക്ഷിപ്രകോപിയാണ്. പിള്ളാരെ തല്ലും. പട്ടാളച്ചിട്ട അനുസരിച്ചുള്ള സംസാരവും മറ്റുമാണ്. അച്ചൻ വരുന്നതാണ് ഞങ്ങൾക്കിഷ്ടം." ഈ വികാരി അച്ചൻ എന്നോട് എന്തൊക്കെയുണ്ട് അവിടെ വിശേഷങ്ങൾ എന്നു ചോദിച്ചു. ഞാൻ യുവാക്കൾ പറഞ്ഞതൊന്നും അറിയിച്ചില്ല. ഗീവർഗീസ് അച്ചൻ വന്നാൽ നല്ലതായിരുന്നു എന്ന് അവർ പറഞ്ഞതായി അറിയിച്ചു. അപ്പോൾ വികാരി അച്ചൻ "അച്ചനോടെന്താണ് അവർക്കിത്ര പ്രീതി എന്നാരാഞ്ഞു. 'ഞാൻ പോകുന്നില്ല. ക്രിസ്മസിന് അച്ചൻ തന്നെ പോയാൽ മതിയെന്ന്' പറഞ്ഞു. പട്ടാളച്ചിട്ടയാണ് ഡേവിഡച്ചന്റെ ഭരണം. പത്തനാപുരത്തു വച്ച് പല സംഗതികൾ സംസാരിച്ച കൂട്ടത്തിൽ പട്ടാളച്ചിട്ട അനുസരിച്ച് ഇടവക ഭരിക്കരുതെന്ന് ഞാൻ ഉപദേശിച്ചു. ഈ വാക്കു കേട്ടമാത്രയിൽ എന്നെ കള്ളസന്യാസി, പൂച്ചസന്യാസി എന്നും മറ്റും പറഞ്ഞാക്ഷേപിച്ചു. ഞാൻ സന്തോഷത്തോടെ കേട്ടുനിന്നു.

ഈ രോഷാകുലമായ വാക്കുകൾ കേട്ട് ഞാൻ മൗനമായി നിന്നു. മറ്റു സഹപ്രവർത്തകരായ കൊച്ചച്ചന്മാരെല്ലാം ശ്രദ്ധിച്ചുകൊണ്ടു നിന്നിരുന്നു. ഞാൻ പ്രതിപകരം പറഞ്ഞു വഴക്കു മൂർച്ഛിക്കുമോ എന്നു ചിന്തിച്ചു. പള്ളിയിൽ പറഞ്ഞതാണല്ലോ അച്ചൻ ക്ഷിപ്രകോപിയാണ് പിള്ളാരെ ഒക്കെ തല്ലും. പട്ടാളച്ചിട്ട അനുസരിച്ചാണ് ഭരണം. ഇതു പിള്ളേര് പള്ളിയിൽ വെച്ച് എന്നോടു പറഞ്ഞതാണെന്നു പറഞ്ഞാൽ പിള്ളാരെ അച്ചൻ പള്ളിയിൽ ചെല്ലുമ്പോൾ ചാടിക്കുമല്ലോ. ആയതിനാൽ ഞാൻ തന്നെയാണ് അച്ചനെ കോപാകുലനാക്കിയത്. ഞാൻ അച്ചന്റെ അടുത്ത് ചെന്ന് കെട്ടിപ്പിടിച്ച് ബഹുമാനപ്പെട്ട അച്ചാ ഞാൻ പറഞ്ഞ ആ വാക്ക് എന്നോട് ക്ഷമിക്കേണമെ എന്ന് സങ്കടത്തോടെ പറഞ്ഞു. അച്ചൻ ദ്വേഷിച്ചുകൊണ്ട് എനിക്കു മനസ്സില്ലെന്ന് പറഞ്ഞു. അച്ചന്റെ ജ്യേഷ്ഠൻ ഒരു ഐസക്കു റമ്പാച്ചൻ ഉണ്ടായിരുന്നു. ഉണ്ടായ സംഭവം മുഴുവൻ കരഞ്ഞുകൊണ്ട് റമ്പാച്ചനോടു പറഞ്ഞു. "ഞാനെന്തു ചെയ്യാനാണ്. പുള്ളിക്കാരൻ ക്ഷിപ്രകോപിയാണ്" എന്ന്

റമ്പാച്ചൻ പറഞ്ഞു. ഞാൻ പൊക്കണവും എടുത്തുകൊണ്ട് തിരിച്ചുപോന്നു. നാലു ദിവസം കഴിഞ്ഞപ്പോൾ കേട്ടു ഡേവിഡച്ചന് സുഖമില്ല, തൈലാഭിഷേകം ചെയ്തിട്ടിരിക്കുകയാണ്. ഞാൻ കേട്ടമാത്രയിൽ പത്തനാപുരത്തേക്ക് പോയി. അച്ചനെ സമീപിച്ച് 'അസുഖം എങ്ങനെയുണ്ട്' എന്നാരാഞ്ഞു. കുറവുണ്ടെന്നു പറഞ്ഞു. ഞങ്ങൾ സംസാരിച്ചുകൊണ്ടിരുന്ന സന്ദർഭത്തിൽ എന്റെ കൈയ്ക്കു പിടിച്ച് ഞാൻ പറഞ്ഞതൊക്കെ എന്നോടു ക്ഷമിക്കണമെ എന്ന് പറഞ്ഞു. ഞാൻ പ്രാർത്ഥിച്ചശേഷം പോന്നു. ഡേവിഡച്ചന് വീണ്ടും നിരണം വടക്കുംഭാഗം പള്ളിയിൽ വിശുദ്ധ കുർബ്ബാന ചൊല്ലാനോ വികാരിയായി ഇരിക്കാനോ സാധിച്ചില്ല.

## അനുബന്ധം 2

# വൈദികർ അറിഞ്ഞിരിക്കേണ്ട ചില വസ്തുതകൾ

ഒരു വൈദികൻ പഠിച്ചിരിക്കേണ്ടതും അറിഞ്ഞിരിക്കേണ്ടതും ആയ ചില കാര്യങ്ങൾ ഓർപ്പിക്കട്ടെ. ആത്മീയ തീക്ഷ്ണതയും, ഭക്തിവൈരാഗ്യവും, ജീവിതനിഷ്ഠയും ആവശ്യമാണ്. കാശീശാ സ്ഥാനം ഏൽക്കാൻ മദ്ബഹായുടെ മുമ്പിൽ മുട്ടുകുത്തി നില്ക്കുമ്പോൾ മേൽപ്പട്ടക്കാരൻ ചൊല്ലിത്തരുന്ന വാഗ്ദാനങ്ങൾ നല്ല വണ്ണം ശ്രദ്ധിക്കേണ്ടതാണ്. അവിടുന്ന് ശപിക്കുന്നവരെ താനും ശപിക്കണമെന്നും, അവിടുന്ന് അനുഗ്രഹിക്കുന്നവരെ താനും അനുഗ്രഹിക്കണമെന്നും ചൊല്ലിക്കൊടുക്കുന്നത് അവൻ ഏറ്റുചൊല്ലുന്നു. കൂടാതെ ഏകഭാര്യയുടെ ഭർത്താവായിരിക്കണമെന്നും വാഗ്ദാനം ചെയ്യിക്കുന്നു. ഇതനുസരിച്ച് എത്ര വൈദികർ അവരുടെ കർത്തവ്യം നിർവ്വഹിക്കുന്നുണ്ട് എന്ന് ചിന്തിക്കുക. പഴയകാലത്ത് വി. കുർബ്ബാന ചൊല്ലാൻ പോകുന്ന ഒരു വൈദികന് മൂന്നും നാലും മൈൽ യാത്ര ചെയ്യേണ്ടതുണ്ട്. ഒപ്പമുള്ള ശുശ്രൂഷകൻ കാപ്പപ്പെട്ടിയുമായാണ് പള്ളിയിൽ ചെന്നെത്തുന്നത്.

അഭിവന്ദ്യ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി ഞങ്ങളെ പഠിപ്പിച്ചത്, രാവിലെ ബസിൽ കയറി യാത്ര ചെയ്ത് വി. കുർബ്ബാന ചൊല്ലാൻ പോകരുത് എന്നാണ്. കാരണം എല്ലാ ജാതി വിഭാഗത്തിലും പെട്ടവർ സഞ്ചരിക്കുന്ന ബസിൽ മറ്റുള്ളവരെ തൊട്ടും തീണ്ടിയും പോകരുത്. തലേന്ന് പൊയ്ക്കൊള്ളണം. ഒരച്ചന് ഭക്ഷണം കൊടുക്കാൻ പള്ളിക്കാർക്ക് നിവൃത്തി ഇല്ലെങ്കിൽ നിങ്ങൾ കപ്പ പുഴുങ്ങി കാപ്പിയും കൊടുത്താൽ മതിയെന്നായിരുന്നു തിരുമേനി കല്പിച്ചിരുന്നത്. വി. കുർബ്ബാനയിൽ സംബന്ധിക്കുന്നവർ കുർബ്ബാന തീരുന്നതുവരേയും മൗനമായിരിക്കണം. കുർബ്ബാന ചൊല്ലുന്ന ഒരു വൈദികൻ ധ്യാനിച്ചും പ്രാർത്ഥിച്ചും ഇരിക്കുമ്പോൾ രാവിലെ വിശുദ്ധ കുമ്പസാരവും നടത്തുകയില്ല. തലേന്ന് കുമ്പസാരിച്ചു കൊള്ളണം. ഞാൻ ബാലനായിരുന്നപ്പോൾ നോമ്പു കാലത്ത് കല്ലട വലിയപള്ളിയിൽ വിശുദ്ധ കുർബ്ബാനയ്ക്ക് എന്റെ അപ്പച്ചനും, അമ്മച്ചിയും മൂന്നു മൈൽ യാത്ര ചെയ്താണ് പോയിരുന്നത്. എന്നെക്കൂടി കൊണ്ടുപോകുക പതിവായിരുന്നു. പരിചയക്കാർ എവിടെ പോകുന്നെന്ന് ചോദിച്ചാൽ ഞാനാണ് മറുപടി പറയുന്നത്. മാതാപിതാക്കൾ വിശുദ്ധ കുർബ്ബാന കൊള്ളാൻ പോകുകയാണ്. ഇപ്പോൾ സംസാരിക്കില്ല എന്നാണ് മറുപടി പറയുന്നത്. വി. കുർബ്ബാന അനുഭവിച്ചിട്ട് 'ആയുസം മുറിയുക' എന്നു പറയും; അതിന്റെ ആശയം എന്തെങ്കിലും ഒരു ബിസ്ക്കറ്റു മുറിച്ച് വായിലിട്ട് അല്പം വെള്ളവും കുടിച്ചിട്ടേ പഴയ ആളുകൾ ഹിന്ദുക്കളോട് സംസാരിക്കൂ. ചിലപ്പോൾ അറിയാതെ നിലത്ത് തുപ്പിപ്പോകയും ചെയ്യും. പരുമലതിരുമേനി ഒരിക്കൽ കുർബ്ബാന ചൊല്ലി മുറിയിൽ വന്ന് ഓർക്കാതെ കോളാമ്പിയിൽ തുപ്പി. കോളാമ്പി കഴുകികുടിച്ചെന്ന് പറഞ്ഞു കേട്ടിട്ടുണ്ട്. ഞാൻ ഒരു ഇടദിവസം ഓലചാപ്പലിൽ വിശുദ്ധ കുർബ്ബാന ചൊല്ലി. ചെറ്റകൊണ്ട മറച്ചുകെട്ടിയ ഒരു മൂത്രപ്പുര ഉണ്ടായിരുന്നു. വിശുദ്ധ കുർബ്ബാന കഴിഞ്ഞ് വന്ന് മൂത്രപ്പുരയിൽ കയറി അറിയാതവിടെത്തുപ്പി. തുപ്പിയ സ്ഥാനത്തെ മണ്ണു വാരി പാത്രത്തിലിട്ടു. കഴുകിക്കുടിച്ചു. വിശുദ്ധ കുർബ്ബാനയെക്കുറിച്ച് അത്ര തീക്ഷ്ണതയുള്ളവർക്ക് മാത്രമേ ഹൃദയത്തിൽ എരിയുന്ന തീ പോലെയുള്ള ഉഴൽച ഉണ്ടാകയുള്ളൂ.

ഇന്ന് ജനങ്ങൾക്കു വേണ്ടത്ര ഭക്തിവൈരാഗ്യമൊ അത്ര തീക്ഷ്ണതയോ ഇല്ല. ഒരു ചടങ്ങ് നിർവഹിക്കുന്ന അനുഭവമാണല്ലോ പലർക്കും. വിശുദ്ധ കുർബ്ബാന അനുഭവിച്ചിട്ട് ചില ആളുകൾ അറിയാതെ തുപ്പുക, വാ കോളാമ്പി ആക്കുക, ബീഡി വലിക്കുക മുതലായവ ചെയ്യാറുണ്ട്. കാലം പുരോഗമിക്കുന്തോറും വിശ്വാസ സത്യങ്ങൾ എല്ലാം തീർന്നു കൊണ്ടിരിക്കുന്നു. ദൈവഭക്തിയുള്ള വൈദികൻ യാത്ര ചെയ്യുമ്പോൾ ഭൂമി കുലുങ്ങുമെന്നും, പള്ളിവാതിൽ തുറക്കുമ്പോൾ സ്വർഗ്ഗവാതിൽ തുറക്കുമെന്നും പറയുന്നു. കാസായിൽ ജ്വാലയും ശരീരത്തിൽ അഗ്നിയും വഹിച്ചുകൊണ്ട് ജനങ്ങൾക്കുവേണ്ടി പാപപരിഹാരം ചെയ്യുന്നു എന്നാണ് ചരിത്രം പറയുന്നത്. പുത്തൻകാവിൽ പീലക്സീനോസ് തിരുമേനി പറഞ്ഞത് ഞാൻ കേട്ടതാണ്. "വിശുദ്ധ കുർബ്ബാന ചൊല്ലുന്ന വൈദികൻ എന്നും പുത്തൻ കുർബ്ബാനയാണ് അനുഷ്ഠിക്കുന്നത്. ഭയഭക്തിയോടെ ആദ്യന്തം അത് നിറവേറ്റണം. ആ അനുഭവം ഇടവകയ്ക്കും ഉണ്ടായിരിക്കണം."

വിശുദ്ധ വസ്തു ദൂഷണം ചെയ്യുന്നവർ ശിക്ഷാവിധിയെ സ്വയം ഏല്ക്കയാണ് ചെയ്യുന്നത്. 1 കൊരി. 11:29-ൽ വി. പൗലോസ് കല്പിക്കുന്നു. 'അയോഗ്യമായി ഈ അപ്പത്തിൽ നിന്ന് ഭക്ഷിയ്ക്കയും ഈ പാനപാത്രത്തിൽ നിന്ന് കുടിക്കയും ചെയ്യുന്നവൻ ശിക്ഷാവിധിയെ ഭക്ഷിച്ചു കുടിക്കുന്നു.' വിവേചനയും വിശ്വാസവും ഒരുക്കവുമില്ലാതെ ദൈവത്തിന്റെ മഹാരഹസ്യങ്ങളെ കൈകാര്യം ചെയ്കയും സ്വീകരിക്കയും ചെയ്യുന്ന ഏവർക്കും ഇതുതന്നെയാണ് അനുഭവം. ഇപ്പോൾ കുർബ്ബാന അനുഷ്ഠിക്കുന്നതും സ്വീകരിക്കുന്നതുമെല്ലാം വളരെ ലഘുവായ സംഗതിയായി പരിണമിക്കുന്നുണ്ട്. വിധിപ്രകാരമുള്ള പ്രാർത്ഥനകൾ നടത്താതെയും

ദൈവസംസർഗ്ഗം നടത്താതെയും ചെയ്യുന്ന കുർബ്ബാനാർപ്പണങ്ങളും സ്വീകരണങ്ങളുമെല്ലാം ജീവിതത്തെ തകർത്തു കളയുന്ന പൊട്ടലുകളാണ്. ചൂടുള്ള ഒരു ദ്രാവകം ഒഴിക്കുന്നത് ചൂടുള്ളതോ ചൂടിനെ അതിജീവിക്കുന്നതോ ആയ ഒരു പാത്രത്തിൽ ആയിരിക്കണം. അല്ലെങ്കിൽ ഉടഞ്ഞുപോകും. ഓട് ഉരുക്കി ഒഴിക്കുന്നത് അതുപോലെ ചൂടു പിടിച്ച കരുവിനുള്ളിലേക്കാണ്. അതുപോലെ സ്വർഗ്ഗീയവും പരിശുദ്ധവും പരിപാവനവുമായ ദൈവികദാനങ്ങൾ വഹിക്കുന്നതിനും പകർന്നുകൊടുക്കുന്നതിനും വേണ്ട കഴിവനുസരിച്ചുള്ള വിശുദ്ധിയും സ്വർഗ്ഗീയതയും പാലിക്കേണ്ടത് ആവശ്യമാണ്. വിശുദ്ധിയുള്ളവർക്കും വെടിപ്പുള്ളവർക്കും (മാത്രം) ഈ വിശുദ്ധതകൾ നല്കപ്പെടുന്നു എന്നുണ്ടല്ലൊ. ആയതിനാൽ വിശുദ്ധ രഹസ്യങ്ങളെ വേണ്ടവിധത്തിൽ അനുഷ്ഠിക്കുകയും സ്വീകരിക്കയും ചെയ്യാത്തതുകൊണ്ട് സഭയിലുള്ള പലരുടെയും ജീവിതം പൊട്ടിത്തകർന്ന പാത്രങ്ങളായി തീർന്നുകൊണ്ടിരിക്കുന്നു. ശിക്ഷിക്കുന്നതിന് ദൈവത്തിനിഷ്ടമില്ലെങ്കിലും ശിക്ഷയേയും ദൈവകോപത്തേയും സ്വയം ഏറ്റെടുക്കുന്ന പദ്ധതികളാണ് പല പള്ളികളിലും കാണുന്നത്.

❑